



കൃപ നിറഞ്ഞ മറിയമേ, നീ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർഥമാക്കാതെ എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസിയും സഹപ്രവർത്തകയുമാണെന്നു നീ കാണിച്ചുകൊണ്ടിരുന്നു. സ്വീകാര്യമായ സമയത്തു നിന്റെ ദാസ്യതയും കന്യത്വവും അവിടുന്നു മാനിച്ചു ഫലവത്താക്കി. അതിനാൽ രക്ഷയുടെ ദിവസം പാപികളായ ഞങ്ങൾക്കു വന്നുചേർന്നു. പുനരൈക്യത്തിൻ മാതാവേ, ഞങ്ങൾ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർഥമാക്കാതെ എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസരും സഹപ്രവർത്തകരുമായിരിക്കാൻ ഞങ്ങൾക്കുവേണ്ടി അപേക്ഷിക്കണമെ. ആമ്മേൻ.


ജനുവരി 1–ന് നാമഹേതുക
തിരുന്നാൾ ആഘോഷിക്കുന്ന
മലങ്കര സുറിയാനി കത്തോലിക്കാ
സഭയുടെ തലവനും പിതാവും
തിരുവനന്തപുരം മേജർ
ആർച്ചുബിഷപ്പുമായ അത്യഭിവന്ദ്യ
കർദ്ദിനാൾ മോറാൻ മോർ
ബസേലിയോസ് ക്ലീമിസ്
കാതോലിക്കാബാവാ തിരുമേനിക്ക്
ക്രൈസ്തവ കാഹളം
കുടുംബത്തിന്റെ
പ്രാർത്ഥനാശംസകൾ

# ജനുവരി 18



## സിറിൽ ബസേലിയോസ് കാതോലിക്കാബാവാ തിരുമേനിയുടെ

# പതിനഞ്ചാമത് ഓർമ്മപ്പെരുന്നാൾ

# ഉള്ളടക്കം




ഫെബ്രുവരി 2022
വാല്യം 83
ലക്കം 2




രക്ഷാധികാരി
മോറാൻ മോർ ബസേലിയോസ്
കർദ്ദിനാൾ ക്ലീമിസ് കാതോലിക്കാബാവ

പ്രിന്റർ ആന്റ് പബ്ലിഷർ
റൈറ്റ് റവ. ജെയിംസ് പാറവിള
കോർ എപ്പിസ്കോപ്പാ

എഡിറ്റർ
റവ. ഫാ. ഷീൻ പാലക്കുഴി

ചീഫ് എഡിറ്റർ
റവ. ഫാ. ബോവസ് മാത്യു
ഫോൺ: 9447661943 bovasmathew@gmail.com

പത്രാധിപ സമിതി
റവ. ഡോ. ജോൺ പടിപ്പുരക്കൽ
റവ. ഫാ. ജോസഫ് വള്ളിയാട്ട്
റവ. ഫാ. ജോസഫ് പൂവത്തുംതറയിൽ
റവ. ഫാ. ഗീവർഗീസ് വലിയചാങ്ങവീട്ടിൽ
റവ. ഫാ. വർഗീസ് വിനയാനന്ദ് ഒ.ഐ.സി
ഡോ. കെ. വി. തോമസ്കുട്ടി
റവ. സി. ഡോ. ആർദ്ര എസ്.ഐ.സി.
റവ. സി. ഡോ. അഞ്ജലി തെരേസ് ഡി.എം.
ഡോ. ഷേർളി സ്റ്റുവർട്ട്
ശ്രീ. രാജു മാത്യു

ഉപദേശക സമിതി
ശ്രീ. ജേക്കബ് പുന്നൂസ്
റവ. ഫാ. വിൽസൺ തട്ടാരുതുണ്ടിൽ
റവ, ഫാ. തോമസ് കയ്യാലക്കൽ
ഡോ. തോമസ്കുട്ടി പനച്ചിക്കൽ
ശ്രീ. ബോബി എബ്രഹാം

സർക്കുലേഷൻ മാനേജർ
റവ. ഫാ. തോമസ് മുകളുംപുറത്ത് - 9446703056

കവർ & ലേഔട്ട്
Fingraph - 9387811920

ഫോട്ടോഗ്രാഫ്സ്
തോമസ് മാത്യു നെല്ലുവേലിൽ

പ്രിന്റിംഗ്
സെന്റ് മേരീസ് പ്രസ്, പട്ടം, തിരുവനന്തപുരം-4

വിലാസം
ക്രൈസ്തവ കാഹളം, സമന്വയ പാസ്റ്ററൽ സെന്റർ
സെന്റ് മേരീസ് കാമ്പസ്, പട്ടം, തിരുവനന്തപുരം-4

















# എഡിറ്റോറിയൽ

## ഒപ്പമുണ്ട് പ്രത്യാശയോടെ മുന്നോട്ട്

ദൈവം ദാനമായി നൽകിയ പുതിയ വർഷം നന്ദി നിറഞ്ഞ ഹൃദയത്തോടെ ഇരു കൈകളിലുമായി ഏറ്റു വാങ്ങുവാൻ ഭാഗ്യം സിദ്ധിച്ച തലമുറയാണ് നമ്മുടേത്. നമ്മുടെ ചുറ്റുപാടുകൾ ആശാവഹമല്ലാത്ത, തികച്ചും ഭയപ്പെടുത്തുന്ന സാഹചര്യങ്ങളുമായി നിലനിൽക്കുമ്പോൾ എന്ത് പ്രതീക്ഷയിലാണ് നാം ഈ കാലഘട്ടത്തിൽ ജീവിക്കേണ്ടത്? കൂടെ നടക്കുന്ന ദൈവം സംരക്ഷിച്ചു കൊള്ളുമെന്നുള്ള ഒറ്റ ഉറപ്പാണ് നമുക്ക് പുതുവർഷത്തെ വരവേൽക്കുവാൻ അവശേഷിക്കുന്ന ഏകകാരണം. നമ്മുടെ പരിസരങ്ങൾ വിഷലിപ്തമാണ്. സാമൂഹിക ജീവിതം താളം തെറ്റലുകളുടെ നടുവിലാണ്. ലഹരി വസ്തുക്കളുടെ അമിത ഉപയോഗം, സ്ത്രീകൾക്കും കുട്ടികൾക്കും നേരെ ഉയരുന്ന അതിക്രമങ്ങൾ, എന്തിലും ഏതിലും വളർന്നു വരുന്ന അമിത രാഷ്ട്രീയം, വർഗ്ഗീയ വിഷം ചീറ്റുന്ന സാമൂഹിക നിരീക്ഷണങ്ങൾ, ഒരു മൂല്യ വ്യവസ്ഥയിലും വിശ്വാസമില്ലാത്ത മാധ്യമപ്രവർത്തനം ഇതാണ് നമ്മുടെ ചുറ്റുപാടുകൾ. പൊങ്ങച്ചങ്ങളുടെ നടുവിലാണ് മലയാളി മനസ്സ്. ഉയർന്ന സാക്ഷരത, ശക്തമായ പ്രബുദ്ധത, അതിശയിപ്പിക്കുന്ന പൗരബോധം, ഇന്ത്യയ്ക്ക് മാതൃകയാകുന്ന മതനിരപേക്ഷത, ദേശീയ സൂചികകളിൽ പ്രത്യക്ഷമാകുന്ന ഒന്നാം സ്ഥാനം ഇവയെല്ലാം മലയാളി വൻപു പറയുന്ന ചിലകാര്യങ്ങളാണ്. പക്ഷേ ആഴത്തിലുള്ള ഒരു പരിശോധന നടത്തിയാൽ നാം പറയുന്ന പൊങ്ങച്ചങ്ങളാണ് ഇതെന്ന് മനസിലാകും. സകല സംവിധാനങ്ങളെയും നോക്കുകുത്തികളാക്കി സ്വന്തം പാർട്ടിക്കാരെ എല്ലായിടങ്ങളിലും തിരുകി വയ്ക്കുന്ന രാഷ്ട്രീയം. തെരുവോരങ്ങളിലേക്ക് മാലിന്യങ്ങൾ വലിച്ചെറിയുന്ന പൗരബോധം, സാമൂഹ്യ തിന്മകളെക്കുറിച്ച് പറഞ്ഞാൽ പോലും അവയ്ക്ക് ചൂട്ടു പിടിക്കുന്ന വർഗ്ഗീയത ഇതാണ് യഥാർത്ഥത്തിൽ കേരളം. രാജ്യം മുഴുവൻ സംഘടിതമായ ആക്രമണമാണ് കഴിഞ്ഞ ക്രിസ്തുമസ് കാലത്ത് ക്രൈസ്തവർക്ക് നേരെ നടന്നത്. എന്തിനും ഏതിനും പ്രതികരിക്കുന്ന സാംസ്കാരിക നായകരും സാഹിത്യ പ്രതിഭകളും 'കമാ' എന്ന് ഒരക്ഷരം മിണ്ടിയിട്ടില്ല. കുഷ്ഠരോഗികളെ പുനരധിവസിപ്പിക്കുന്ന മദർതെരേസ ഭവനങ്ങളിൽ പോലും, എത്തുന്ന സംഭാവനകൾ ഭക്ഷണത്തിന് പോലും ഉപയോഗിക്കാൻ കഴിയാത്ത സാഹചര്യം. രാജ്യം കടുത്ത മതരാഷ്ട്രവാദത്തിലേക്ക് നീങ്ങുന്നു. നന്മയിൽ വിശ്വസിക്കുന്ന ഒരു ചെറിയ സമൂഹം, ദൈവത്തിൽ പ്രത്യാശ വച്ച് ഈ സാഹചര്യങ്ങളെ നേരിടാൻ ഒരുങ്ങുകയാണ്. 2022 അത്തരത്തിലൊരു ജീവിതാവിഷ്ക്കരണത്തിലുള്ള പരിശ്രമമാണ്.

ഈ ലക്കം ക്രൈസ്തവ കാഹള മാസിക ചർച്ച ചെയ്യുന്നത് 2021 മുതൽ 2023 വരെ നടക്കുന്ന സാർവ്വത്രിക സഭാ സിനഡിനെക്കുറിച്ചാണ്. 'സഹയാത്രികയായ സഭ'. അശാന്തിയും ഭയവും ശക്തമാകുന്ന ഈ ലോകത്തിൽ എല്ലാവരെയും ചേർത്തു പിടിച്ചുകൊണ്ട് ഒപ്പമുണ്ടാകുമെന്ന ഉറപ്പാണ് ലോകത്തിന് സഭ നൽകുവാൻ ആഗ്രഹിക്കുന്നത്. സഭ എന്നാൽ ജനമാണ്, ദൈവവിശ്വാസികളുടെ സമൂഹമാണ്. അതുകൊണ്ട് എല്ലാം ചർച്ചചെയ്യപ്പെടേണ്ടത് ഈ വിശ്വാസ സമൂഹത്തിന്റെ നടുവിലാണ്. പണം നൽകിയിട്ട് അനുസരിച്ച് ജീവിച്ചു കൊള്ളുക എന്നല്ല. കൂടിയാലോചനകളിലൂടെ ബലപ്പെടുത്തുകയാണ് വേണ്ടത്. സഭാ മക്കളുടെ ആഴമായ വിശ്വാസവും സഭാത്മകതയും സഭയ്ക്കനുഗ്രഹമാകുന്നത് അപ്പോഴാണ്. ഈ ഒരു വർഷം സഭയുടെ എല്ലാ തട്ടുകളിലും നടക്കുന്ന ചർച്ചകളും ആലോചനകളും ഈ കാലഘട്ടത്തിന്റെ വെല്ലുവിളികളെ അതിജീവിക്കുവാൻ സഭയെ ശക്തിപ്പെടുത്തുന്നതാകട്ടെ എന്ന് പ്രാർത്ഥിക്കുന്നു.



ഏവർക്കും പുതുവത്സരാശംസകൾ!

**ഫാ. ബോവസ് മാത്യു**
ചീഫ് എഡിറ്റർ,
bovasmathew@gmail.com 9447661943



പിതൃമൊഴി

# സഹയാത്രികയായ സഭ

ദൈവത്തിൽ പ്രത്യാശവച്ചുകൊണ്ട് നാം ഒരു പുതിയ സംവത്സരത്തിലേക്ക് പ്രവേശിക്കുകയാണ്. കഴിഞ്ഞ വർഷം, സുഖ-ദു:ഖ സമ്മിശ്രങ്ങളായ ധാരാളം അനുഭവങ്ങളുടെ കലവറയായിരുന്നു. ഉത്കണ്ഠകളുടെ നാളുകൾ നിരവധിയായിരുന്നു. കോവിഡ് മഹാമാരിയുടെ കടുത്ത പ്രതിസന്ധികളിലൂടെ കടന്നു പോകുമ്പോഴും അതിനെ അതിജീവിക്കാനുള്ള ശക്തമായ ആത്മീയ കരുത്ത് നമ്മിൽ അവശേഷിച്ചു. എല്ലാകാലഘട്ടത്തിലും മനുഷ്യൻ സമാനമായ അനുഭവങ്ങളിലൂടെ കടന്നു പോകുന്നത് പതിവാണ്. എന്നാൽ ദൈവത്തിൽ ആശ്രയിച്ച് മുന്നോട്ടു പോകുന്ന മനുഷ്യന് ഈ പ്രതിസന്ധികളെ തരണം ചെയ്യുവാൻ നിഷ്പ്രയാസം സാധിക്കും. പ്രവചനാതീതമായ സാഹചര്യങ്ങളാണ് ഓരോ ദിവസവും നമുക്കു ചുറ്റും ഉരുണ്ടു കൂടുന്നത്. വീണ്ടും മഹാമാരിയുടെ പ്രഹരം മനുഷ്യരാശി ഏറ്റുവാങ്ങുന്ന സാഹചര്യമാണല്ലോ സംജാതമായിരിക്കുന്നത്. അതിന്റെ പ്രത്യാഘാതം ജീവിതത്തിന്റെ സമസ്ത മേഖലകളെയും പിടിച്ചുലയ്ക്കുന്നത് നാം കണ്ടുകൊണ്ടിരിക്കുന്നു. ഈ ഒരു സാഹചര്യത്തിൽ, കൂടെയുള്ള ദൈവം അവിടുത്തെ അനന്തമായ കരുണയിൽ നമ്മെ വഴി നടത്തും എന്നു തന്നെയാണ് നമ്മുടെ പ്രതീക്ഷ. ദൈവവുമായി കൂടുതൽ ഉൾച്ചേർന്ന് ജീവിക്കുവാനും, ദൈവത്തെ അനുദിനം സ്തുതിക്കുവാനും പ്രാർത്ഥനാ ജീവിതം മുറുകെ പിടിക്കുവാനുമുള്ള അവസരമാണിത്. അതോടൊപ്പം സഹജീവികളോട് കരുണയും അനുകമ്പയും പ്രകടമാക്കുന്നതിനുള്ള അവസരവും ഈ കാലഘട്ടം മുന്നോട്ടു വയ്ക്കുന്നു. ഈ പ്രത്യാശയും പ്രതീക്ഷയും വരും നാളുകളിൽ നമ്മെ മുന്നോട്ട് നയിക്കട്ടെ.

ഈ ലക്കം കാഹളം 'സഹയാത്രികയായ സഭ' എന്ന വിഷയത്തിലാണ് കവർ സ്റ്റോറി പ്രസിദ്ധീകരിക്കുന്നത് 2023-ലെ മാർപ്പാപ്പ വിളിച്ചു കൂട്ടിയിരിക്കുന്ന ആഗോള കത്തോലിക്കാ സഭയുടെ സിനഡ്, കുടുംബങ്ങൾ മുതൽ മുകളിലോട്ട് സഭയുടെ എല്ലാത്തട്ടിലും നടക്കേണ്ട കൂടിയാലോചനകളുടെയും പരസ്പര സഹകരണത്തിന്റെയും ആവശ്യകതയ്ക്ക് ഊന്നൽ നൽകുന്നു. സഭ എന്ന യാഥാർത്ഥ്യത്തെ വ്യത്യസ്ഥമായ കാഴ്ചപ്പാടിലാണ് ലോകം കാണുന്നതും മനസ്സിലാക്കുന്നതും. വി. പത്രോസിന്റെ പിൻഗാമി എന്ന നിലയിൽ പരിശുദ്ധ ഫ്രാൻസിസ് മാർപ്പാപ്പ തന്റെ ശ്ലൈഹീക ശുശ്രൂഷ പത്രോസിന്റെ പിൻഗാമി എന്ന നിലയിൽ ഏറ്റെടുത്തതിനുശേഷം സഭയെ വിശേഷിപ്പിച്ചത് ഒരു ആശുപത്രിയോടാണ്. ഈ ലോകത്ത് സഭയുടെ ശുശ്രൂഷ ആവശ്യമായിരിക്കുന്നത് രോഗികൾക്കും അധസ്ഥിതർക്കും ഭിന്നശേഷിക്കാർക്കും സമൂഹത്തിന്റെ വിവിധ തലങ്ങളിൽ നിന്നും മാറ്റി നിർത്തപ്പെട്ടവർക്കുമാണ് എന്ന് പരിശുദ്ധ പിതാവ് പഠിപ്പിച്ചു. ഇടവക തലത്തിൽ ആരംഭിച്ച അടുത്ത സിനഡ് 2023-ൽ സമാപിക്കുമ്പോൾ ഫ്രാൻസിസ് മാർപ്പാപ്പ ലോകത്തോട് നിരന്തരം പറയുവാൻ ആഗ്രഹിക്കുന്നത് ഈ ഒരു യാഥാർത്ഥ്യമാണ്.

ഏവർക്കും പുതുവൽസരത്തിന്റെ പ്രാർത്ഥനകളും ആശംസകളും നേരുന്നു.

നിങ്ങളുടെ പിതാവ്,

+Baselios Cleemis

✠കർദ്ദിനാൾ ബസേലിയോസ് ക്ലീമിസ്
മേജർ ആർച്ചുബിഷപ്പ്-കാതോലിക്കോസ്

# ഒരു പുതിയ പുറപ്പാട്



റവ. ഫാ. റൊമാൻസ് ആന്റണി

മെസപൊട്ടോമിയായിലെ ഊർ എന്ന ഗ്രാമത്തിൽ നിന്നും ഒരാൾ ഒരു യാത്രയ്ക്ക് തുടക്കമിട്ടു. അയാൾ എത്തിച്ചേർന്നത് ദൂരെയുള്ള ഒരു ദേശത്തായിരുന്നു. യാക്കോബും മക്കളും ഗോതമ്പ് വിളയുന്ന ഈജിപ്തിലേക്ക് യാത്ര ചെയതു. പിന്നെ അയാളുടെ പിൻതലമുറക്കാർ ഈജിപ്തിൽ നിന്നും സ്വാതന്ത്ര്യത്തിന്റെ പുതുദേശം തേടി യാത്ര ചെയ്തു. നൂറ്റാണ്ടുകൾ കഴിഞ്ഞ് ബാബിലോണിൽ പരദേശികളായി കഴിഞ്ഞവർ സ്വദേശത്തേക്ക് ഒരു മടക്കയാത്ര നടത്തി. ഗലീലിയായിൽ നിന്നും ജറുസലേമിലേക്ക് യേശുക്രിസ്തു യാത്ര ചെയ്തു. യാത്ര ചെന്നുനിന്നത് കാൽവരി മലയിലായിരുന്നു. അവന്റെ ശിഷ്യന്മാർ അവനോടൊത്ത് ഇമ്മാവൂസിലേക്ക് ഒരു യാത്ര നടത്തി. പുതിയ തിരിച്ചറിവുകൾ പകർന്ന ഒരു യാത്രയായിരുന്നത്. യാത്ര തുടരുന്നു.

ഫ്രാൻസിസ് മാർപ്പാപ്പ ലോകമെങ്ങുമുള്ള വിശ്വസികളെ ഒരു യാത്രയ്ക്ക് ക്ഷണിക്കുകയാണ്-ഒന്നിച്ചുള്ളൊരു യാത്രയ്ക്ക്. 2023-ൽ നടക്കുവാൻ പോകുന്ന മെത്രാന്മാരുടെ സിനഡിന് മുന്നൊരുക്കമായുള്ള ഒരു യാത്രയാണിത്.

സുനോഡോസ് എന്ന ഗ്രീക്ക് പദത്തിന്റെ അർത്ഥം സഹയാത്ര എന്നാണ്- ഒരുമിച്ചുള്ള യാത്ര. പണ്ടു മുതലേ പ്രധാനപ്പെട്ട കാര്യങ്ങൾ ചർച്ച ചെയ്യുവാനുള്ള മെത്രാന്മാരുടെ സമ്മേളനങ്ങൾക്ക് സഭയിൽ സൂനഹദോസ് എന്നാണ് വിളിക്കുന്നത്. എന്തെല്ലാം കുറ്റം പറഞ്ഞാലും ഉദയംപേരൂർ സുനഹദോസിൽ മാത്രമാണ് പട്ടക്കാരേയും അൽമായരേയും കൂടെ ഇരുത്തി ചർച്ചകൾ നടത്തിയതും തീർപ്പുകളിൽ എത്തിയതും.

ദൈവശാസ്ത്രജ്ഞാൻമാർ മുൻകൂട്ടി തയ്യാറാക്കുന്ന രേഖകൾക്കപ്പുറം ദൈവജനത്തിന്റെ ജീവിതാനുഭ

വങ്ങളുടെ വ്യത്യസ്ഥ ഭാവങ്ങൾ ശേഖരിക്കുവാനാണ് മാർപ്പാപ്പ ആഗ്രഹിക്കുന്നത്. ഈ യാത്രയിൽ ആരെയും ഒഴിവാക്കാൻ പാടില്ല.-വൃദ്ധജനങ്ങൾ, കുട്ടികൾ, യുവാക്കൾ, ഭിന്നശേഷിക്കാർ, രോഗികൾ എല്ലാവരും ഈ യാത്രയിൽ പങ്കുചേരണം.

സങ്കുചിതത്വത്തിന്റെ ഉൾഭിത്തികൾ തകർത്ത് എല്ലാവരേയും ഉൾക്കൊള്ളുന്ന ഒരു സമൂഹമായിട്ടാണ് സഭയെ നമ്മൾ കണ്ടെത്തേണ്ടത്. സുവിശേഷത്തിലെ യേശു മനുഷ്യരെ കണ്ടെത്താൻ ഗ്രാമങ്ങൾതോറും, പട്ടണങ്ങൾതോറും ചുറ്റിസഞ്ചരിച്ചവനായിരുന്നു. മാറ്റിനിർത്തപ്പെട്ടവരെ അവൻ കൂടെ നിർത്തി. ചുങ്കക്കാരും, പാപികളും അവന്റെ സുഹൃത്തുക്കളായി മാറി. അശുദ്ധരെന്ന് മുദ്രകുത്തപ്പെട്ടവരുടെ കുടിലുകളിൽ അവൻ ഭക്ഷണം കഴിച്ചു. യഹൂദമതത്തിന്റെ വേലിക്കെട്ടുകൾക്കു പ്പുറത്തുള്ളവരെ അവൻ കണ്ടെത്തി. സമരിയാക്കാരിയായ സ്ത്രീയുമായി ദൈവശാസ്ത്രവിഷയങ്ങൾ ചർച്ച ചെയ്തപ്പോൾ മറ്റ് മതസ്ഥരെ അംഗീകരിക്കാനുള്ള തുറവി തനിക്കുണ്ടെന്നവൻ പറഞ്ഞുവെച്ചു. രോഗികളും പീഡിതരുമൊക്കെ ഈ യാത്രയിൽ പങ്കാളികളായിരുന്നു.

അന്തിമവിശകലനത്തിൽ ബന്ധങ്ങളാണല്ലോ ഒരു സമൂഹത്തിന്റെ ജീവനാഡി. കത്തോലിക്കാ സഭയ്ക്കകത്തുള്ള വിവിധ വിഭാഗങ്ങളുമായി മാത്രമല്ല, മറ്റു സഭകളും പൊതുജനസേവന സന്നദ്ധ സംഘടനകളും ജനകീയ പ്രസ്ഥാനങ്ങളുമായി ബന്ധം സ്ഥാപിക്കുക എന്നത് ഈ യാത്രയുടെ ഭാഗമാണ്.

പൊതുസമൂഹത്തിന്റെ രോദനം ശ്രവിക്കുന്നതോടൊപ്പം സഭയ്ക്കുള്ളിലെ അപചയങ്ങളും നമ്മുടെ ശ്രദ്ധയിൽ വരണം. Corruption within herself എന്നാണ് മാർപ്പാപ്പ പറയുന്നത്. ഡെൻമാർക്കിലെന്തോ ചീഞ്ഞുനാറുന്നു എന്ന ഷേക്സ്പിയർ നാടക വചസ്സുകളാണ് ഓർമ്മയിൽ വരുന്നത്. വൈദികരും സമർപ്പിതരും ഉൾപ്പെട്ട ലൈംഗീകാതിക്രമങ്ങൾ മൂലം വൃണമേറ്റവരുടെ രോദനം സഭ ശ്രവിക്കണം. അധികാരം എക്കാലവും വിവാദ വിഷയമായിരുന്നു. വൈദിക കേന്ദ്രീകൃതമായ ഒരു സംസ്കാരത്തിന്റെ ഭാരവും പേറിയാണ് സഭയിലെ അജപാലകർ ശുശ്രൂഷ ചെയ്യുന്നത്. അധികാര ദുർവിനിയോഗം സഭയ്ക്ക് വരുത്തിവയ്ക്കുന്ന ദുര്യോഗങ്ങൾ കണ്ടില്ലാ എന്ന് നമുക്ക് അഭിനയിക്കുവാൻ കഴിയുമോ എന്നതാണ് പ്രസക്തമായ ചോദ്യം. തിരുസഭയുടെ ദൗത്യ നിർവ്വഹണത്തിൽ ദൈവജനത്തിന്റെ മൊത്തത്തിലുള്ള പങ്കാളിത്തം ഉണ്ടാകുന്നില്ല എന്ന സത്യമാണ് വരികൾക്കിടയിൽ വായിച്ചെടുക്കേണ്ടത്.

സഭയ്ക്കകത്ത് ചില പരീക്ഷണങ്ങൾ പല ദേശങ്ങളിലും നടക്കുന്നുണ്ട്. വിശ്വാസത്തിന് പുതിയ ആഖ്യാനങ്ങൾ രചിക്കാനും പുതിയ ഭാഷ്യങ്ങൾ രൂപപ്പെടുത്തുവാനുമുള്ള പരിശ്രമങ്ങൾ പഠനവിധേയമാക്കണം. വരണാസിയിൽ മാമോദീസ സ്വീകരിക്കാതെ ക്രിസ്തുവിനെ സ്വീകരിക്കുന്ന ഒരു കൂട്ടം ആളുകൾ ഉണ്ട്. ക്രിസ്ത ഭക്തർ എന്ന പേരിലാണവർ അറിയപ്പെടുന്നത്. വാരണാസിയിൽ അയ്യായിരത്തിലധികം മാമോദീസ സ്വീകരിക്കാത്ത ക്രിസ്തുഭക്തരുണ്ട്. കേരളത്തിൽ തന്നെ ഔദ്യോഗിക സഭയുടെ വേലിക്കെട്ടിന് പുറത്ത് സാധുജന സേവനം നടത്തുന്ന സംഘടനകളും, മനുഷ്യാവകാശ സംരക്ഷണത്തിനായി പ്രവർത്തിക്കുന്ന സംഘങ്ങളുമുണ്ട്. വലിയ ക്രിസ്തീയ സാക്ഷ്യമാണ് ഇവർ നൽകിവരുന്നത്.

മാറ്റത്തിന്റെ പ്രായോജികരാകുവാൻ കൊതിക്കുന്ന യുവജനങ്ങളും കൂടുതൽ അധികാരവും അഭിനന്ദനവും ആഗ്രഹിക്കുന്ന സ്ത്രീജനങ്ങളും ഒന്നിച്ചുള്ള ഈ യാത്രയിൽ പങ്കാളികളാകണം. വൈവിധ്യമാർന്ന സംസ്കാരങ്ങളുടെ നടുവിലാണല്ലോ ക്രിസ്തുവിശ്വാസം അവതീർണ്ണമാകേണ്ടത്. ചില രാജ്യങ്ങളിൽക്രിസ്തീയ സഭ വളരെ ചെറിയ ന്യൂനപക്ഷമാണ്. ചില രാജ്യങ്ങളിലെ ക്രിസ്തുവിശ്വാസികൾ പീഡനത്തിന്റെ നടുവിലാണ് ജീവിക്കുന്നത്. മതനിരപേക്ഷതയും, മത തീവ്രനിലപാടുകളും നമ്മുടെ കാലയളവിലെ രണ്ടു വ്യത്യസ്ത ഭാവങ്ങളാണ്. മതത്തെ സമൂഹത്തിന്റെ മുഖ്യധാരയിൽ നിന്നും തുടച്ചുമാറ്റുവാൻ ശ്രമിക്കുന്നവരും മതതത്വങ്ങളെ വാക്യാർത്ഥം നൽകി അപഹാസ്യമാക്കുന്നവരും നമ്മുടെ കൂടെയുണ്ട്. വംശീയമായ ചേരിതിരുവുകളും ജാതിവ്യവസ്ഥയെ ന്യായീകരിക്കുന്ന തരത്തിലുള്ള നിലപാടുകളും തീർക്കുന്ന സമൂഹ വിഭജനവും ഘടനാപരമായ ആക്രമണവും ഗൗരവമായ പഠനത്തിന് വിധേയമാക്കണം.

ഒന്നിച്ചു നടക്കുന്ന സഭ ശ്രവിക്കുന്ന സഭയാണ്, സംവാദം ചെയ്യുന്ന സഭയാണ്. ഒരേ സമയം മനുഷ്യരേയും സർവ്വത്തേയും വിവേചിച്ചറിയുവാൻ നമ്മളെ പ്രേരിപ്പിക്കുന്ന ദൈവാത്മാവിനേയും ശ്രവിക്കുന്നവരാകണം നമ്മൾ. എല്ലാവർക്കും എന്തെങ്കിലും പറയുവാനുണ്ട് എന്ന് നമ്മൾ മനസ്സിലാക്കുമ്പോഴാണ് നമുക്ക് ശ്രവിക്കുവാനുള്ള തുറവി ഉണ്ടാകുന്നത്. ശ്രവിച്ചാൽ മാത്രം പോര ശ്രവിച്ചത് അപഗ്രഥിക്കുവാനും മനസ്സിലാക്കുവാനും നമുക്ക് സാധിക്കണം.

സുവിശേഷത്തിൽ വിവരിക്കുന്ന ദൈവരാജ്യ സദ്‌വാർത്താപ്രഘോഷണ കഥയിൽ മൂന്ന് കഥാപാത്രങ്ങളാണുള്ളത്-യേശു, ജനക്കൂട്ടം, ശിഷ്യന്മാർ. മനുഷ്യനെ കണ്ടെത്തുവാൻ മനുഷ്യർ വിയർപ്പ് ചിന്തുന്ന വയൽ വരമ്പുകളിലേക്കും, കടൽത്തീരത്തുമൊക്കെ യേശു യാത്ര ചെയ്തു. അവരുടെ സ്വപ്നങ്ങളും കണ്ണീരും അവൻ സ്വന്തമാക്കി. മനുഷ്യനെ വേർതിരിക്കുന്ന ഒന്നും തന്നെ യേശു പരിഗണിച്ചില്ല. മാറ്റി നിർത്തപ്പെട്ടവരോടും അരികത്ത് വസിക്കുന്നവരോടും അവന് പ്രത്യേക മമതയുണ്ടായിരുന്നു. "ദൈവത്തിന് പക്ഷപാതമില്ലെന്ന്" പത്രോസ് പ്രഖ്യാപിച്ചതിന്റെ പൊരുൾ അതാണ്. (അപ്പ. പ്രവ.10.34) യെഹൂദമതത്തിന്റെ വൈജ്ഞാനിക വൃന്ദത്തിൽ നിന്നും മാറ്റി നിർത്തപ്പെട്ടവരായിരുന്നു ചുങ്കക്കാരും, പാപികളെന്ന ആക്ഷേപ വിശേഷണത്താൽ മുദ്രകുത്തപ്പെട്ട വരും. അങ്ങനെയുള്ള ഒരാളുടെ വീട്ടിൽ ചെന്ന യേശു പറഞ്ഞു "ഈ ഭവനത്തിന് രക്ഷ കൈവന്നിരിക്കുന്നു".

കൊർണേലിയസിന്റെ മാനസാന്തരവും സഭാ പ്രവേശനവും വിശ്വാസ വ്യാപന ചരിത്രത്തിലെ നാഴിക കല്ലായിരുന്നു. ഒരു പക്ഷേ ഈ കഥയിൽ യഥാർത്ഥ മാനസാന്തരമുണ്ടായത് പത്രോസിനായിരുന്നു. റോമൻ സൈന്യത്തിലെ ഒരു ശതാധിപൻ ആയിരുന്നു കൊർണേലിയസ്. അയാൾ ദൈവഭക്തനായിരുന്നു, ദാനധർമ്മം ചെയ്യുന്നവനായിരുന്നു, പ്രാർത്ഥിക്കുന്നവനുമായിരുന്നു. എത്ര നല്ല മനുഷ്യരായിരുന്നാലും സ്വന്തം

മതത്തിനപ്പുറുത്തുള്ളവർ യഹൂദർക്ക് വിജാതീയരായിരുന്നു. മറ്റ് മത വിഭാഗങ്ങളെ കത്തോലിക്കാ വിശ്വാസികളും അങ്ങനെയാണ് കരുതുന്നത്. യഹൂദർ അശുദ്ധമെന്ന് പ്രഖ്യാപിച്ച മൃഗങ്ങളെ കൊന്ന് ഭക്ഷിക്കുവാനാണ് പത്രോസിനോട് ആവശ്യപ്പെട്ടത്. താനൊരിക്കലും അത് ചെയ്യില്ല എന്നാണ് പത്രോസ് മറുപടി പറഞ്ഞത്. മൂന്ന് വർഷം യേശുവിന്റെ കൂടെ നടന്നിട്ടും പത്രോസിന് യേശുവിന്റെ മനസ്സറിയാൻ കഴിഞ്ഞില്ല. കൊർണേലിയസിന് ജ്ഞാനസ്നാനം നൽകിയപ്പോൾ പത്രോസിനാണ് മാനസാന്തരം ഉണ്ടായത്. "തെരഞ്ഞെടുക്കപ്പെട്ടവർ" എന്ന വിശേഷണം മറ്റുള്ളവരെ ഒഴിവാക്കിയുള്ള പരിഗണനയല്ല, മറിച്ച് സാർവ്വത്രിക സൗഹൃദത്തിനായുള്ള ശുശ്രൂഷയ്ക്കായുള്ള വിളിയാണ്. മനുഷ്യരെ വേർതിരിക്കുന്ന വേലിക്കെട്ടുകൾ പൊളിച്ചുമാറ്റി വിവിധ ജനപഥങ്ങൾ തമ്മിലുള്ള അഭിമുഖത്തിന് ഉള്ള വേദി ഒരുക്കുകയാണ് സഭയുടെ ദൗത്യം. ജറുസലേമിൽ നടന്ന ആദ്യത്തെ സൂനഹദോസ് വലിയ ഒരു ചുവടുമാറ്റത്തിന് വേദിയായി മാറി. വിജാതീയർ എന്ന പേരിൽ മാറ്റി നിർത്തിയവരെ ഉൾക്കൊള്ളുവാനുള്ള സുപ്രധാനമായ തീരുമാനമായിരുന്നു സഭയുടെ ഭാവി നിശ്ചയിച്ചത്.

ജനമില്ലാതെ യേശുവില്ലല്ലോ. അവനെ പിൻചെന്ന ജനസഞ്ചയത്തിനുമേൽ അവൻ വേലിക്കെട്ടുകളും, വിലക്കുകളും ഒന്നും അടിച്ചേൽപ്പിച്ചില്ല. അവരുടെ ആവലാതികൾ അവൻ ശ്രവിച്ചു. അവരുടെ ചില പ്രശ്നങ്ങൾ പരിഹരിക്കുവാൻ അവൻ നിർണ്ണായകമായ ചില ഇടപെടലുകൾ നടത്തി. ദൈവമുമ്പാകെ വിലപ്പെട്ടവരാണ് അവർ എന്ന ചിന്തയോടെ പലരും മടങ്ങി. യാക്കോബിന്റെ കിണറിന്റെ അടുത്ത് ദൈവശാസ്ത്രവിഷയങ്ങൾ ചർച്ച ചെയ്യുവാൻ യേശു കണ്ടെത്തിയത് അന്യമതക്കാരിയായ ഒരു സ്ത്രീയെ ആയിരുന്നു. സൗഖ്യദായകമായ കരസ്പർശം അവൻ ഒരു കാനാൻകാരി സ്ത്രീക്ക് നൽകി. മതതീവ്രനിലപാടുകൾ അശുദ്ധരെന്ന് പ്രഖ്യാപിച്ചവരും വിലക്കപ്പെട്ടവരും യേശുവിന്റെ സൗഹൃദവലയത്തിൽ ഇടം കണ്ടെത്തി. അവരെല്ലാവരും മടങ്ങിയത് തികഞ്ഞ ആത്മസംതൃപ്തിയോടെ ആയിരുന്നു.

ജനക്കൂട്ടം അതെത്ര ഭക്തിസാന്ദ്രമായാലും യേശുവില്ലാതെ പൂർണ്ണമാകുകയില്ല. ജനക്കൂട്ടത്തിന് ആത്മാവ് നൽകുന്നത് യേശുവിന്റെ സാന്നിദ്ധ്യവും വചസ്സുകളുമാണ്. ''അവൻ നമ്മോട് സംസാരിച്ചപ്പോൾ നമ്മുടെ ഹൃദയം ജ്വലിച്ചില്ലേ'' എന്ന ഇമ്മാവൂസിൽ നിന്നും മടങ്ങിയ ശിഷ്യന്മാരുടെ സാക്ഷ്യം എല്ലാം പറയുന്നു. ആത്മാവിന്റെ സ്വരം കേട്ട, കാലഘട്ടത്തോട്ട് പ്രതികരിക്കുന്ന തരത്തിലുള്ള ഉത്തരവാദിത്വമാണ് യേശു ശിഷ്യന്മാർക്ക് ഉണ്ടാകേണ്ടത്.

2023 ലെ മെത്രാന്മാരുടെ സിനഡിന് ഇതുവരെ ചിന്താവിഷയം നിശ്ചയിച്ചിട്ടില്ല. കൂടെ നടക്കുന്നവരുടെ അഭിപ്രായങ്ങൾ കേട്ടശേഷമാകാം ബാക്കിയെല്ലാം എന്നാണ് മാർപ്പാപ്പ പറയുന്നത്. ചില ചോദ്യങ്ങൾ നമ്മൾ നമ്മളോട് തന്നെ ചോദിക്കേണ്ടതായിട്ടുണ്ട്. ഒന്നാമത്തെ ചോദ്യം "നമ്മുടെ പ്രാദേശിക സഭ ഒരു സിനഡൽ സഭയാകുന്നതിന് എന്തെല്ലാം ചെയ്യണമെന്ന് ദൈവാത്മാവ് ആവശ്യപ്പെടുന്നത്". ചോദ്യത്തിൽ ഉൾച്ചേർന്നിരിക്കുന്ന വിമർശനം മനസ്സിലാക്കുവാൻ വിശ്വാസിക്ക് സാധിക്കണം. നമ്മുടെ പ്രാദേശിക സഭകൾ സിനഡൽ സഭകളല്ല എന്ന തിരിച്ചറിവാണ് നമുക്ക് ആദ്യമുണ്ടാകേണ്ടത്. പ്രാദേശിക സഭയുടെ മൂർത്തമായ അനുഭവങ്ങൾ പങ്കുവയ്ക്കുമ്പോൾ ഉണ്ടാകേണ്ട നിഗമനങ്ങൾ പ്രധാനപ്പെട്ടതാണ്. അനുഭവങ്ങൾ എന്ന് പറയുമ്പോൾ പ്രാദേശിക സഭയുടെ മികവും മേന്മയും, വിജയവും പരാജയവും ശക്തി സ്രോതസ്സുകളും അപചയങ്ങളും, കുറവുകളും സാധ്യതകളും, നേരിടുന്ന പ്രതിബന്ധങ്ങളും വെല്ലുവിളികളും ഒക്കെ ചേർന്ന സമ്മിശ്രമായ അനുഭവങ്ങളിൽ നിന്നാണ് സിനഡൽ ചർച്ച ആരംഭിക്കേണ്ടത്. നമ്മൾ ഏറ്റുവാങ്ങിയ അറിവുകളും പൊതുസമൂഹത്തിന് പകരുന്ന മുറിവുകളും ഇവിടെ പ്രസക്തമാണ്. നമ്മൾ തന്നെ നമുക്ക് വേണ്ടി തയ്യാറാക്കുന്ന മംഗളപത്രസമർപ്പണമാകരുത് സിനഡിന്റെ മുന്നോടിയായ വിലയിരുത്തൽ എന്ന് ചുരുക്കം.

സിനഡൽ പര്യാലോചനയ്ക്ക് മൂന്ന് തലങ്ങളുണ്ട്. ഒന്നാമത്തേത് ദൈവജനം എന്ന നിലയിൽ പ്രാദേശിക സഭയുടെ സമകാലീന നടപടികളുടെ വിലയിരുത്തലാണ്. ദൈവ വചനം ശ്രവിക്കുകയും പരിശുദ്ധ കുർബാനയുടെ ആഘോഷത്താൽ സമ്പുഷ്ടമാക്കപ്പെടുന്നതും കൂട്ടുത്തരവാദിത്വത്തിന്റെ അരൂപിയിൽ തീർക്കപ്പെടുന്നതുമായ കൂട്ടായ്മ, വിവിധ ശുശ്രൂഷകളിലെ ദൈവജനത്തിന്റെ അർത്ഥ പൂർണ്ണമായ പങ്കാളിത്തം എന്നിവ ഈ വിലയിരുത്തലിന്റെ ഭാഗമാണ്.

രണ്ടാമത്തെ തലം കാനോൻ നിയമം നിഷ്കർഷിക്കുന്ന സഭാ സംവിധാനങ്ങളുടെയും ചട്ടങ്ങളുടേയും വിലയിരുത്തലാണ്.

മൂന്നാമത്തെ തലം പ്രാദേശിക സഭ നിശ്ചയിക്കപ്പെട്ട നടപടി പ്രകാരം നടത്തുന്ന സ്വയംവിലയിരുത്തലാണ്.

വളരെ വിലപ്പെട്ട ഒരു താക്കീതുണ്ട്, മുകളിൽ പറയുന്ന മൂന്ന് തലങ്ങളിലുമുള്ള വിലയിരുത്തലുകൾ ഒരു ആചരണമോ നിരർത്ഥകമായ ചടങ്ങോ ആകരുത്.

ഒന്നിച്ചുള്ള യാത്രയ്ക്ക് പരസ്പര ബന്ധിതമായ രണ്ട് കാഴ്ചപ്പാടുകളുണ്ട്. ഒന്നാമത്തേത് പ്രാദേശിക സഭയിലെ വിവിധ ഘടകങ്ങൾ തമ്മിലുള്ള ബന്ധത്തെപ്പറ്റിയാണ്. വിശ്വാസികളും അജപാലകരും തമ്മിലുള്ള ബന്ധം, സഭയിൽ നിലവിലുള്ള പങ്കാളിത്ത സംവിധാനങ്ങളുടെ കാര്യക്ഷമത, മെത്രാന്മാരും റോമിലെ മെത്രാനും തമ്മിലെ ബന്ധം, ദേശീയവും പ്രാദേശികവുമായ മെത്രാൻ സമിതിയുടെ പ്രവർത്തനം, സന്ന്യസ്തരും പ്രാദേശിക സഭയും തമ്മിലുള്ള ബന്ധം, സഭയിലെ വിവിധ സ്ഥാപനങ്ങളും ദൈവജനവും തമ്മിലുള്ള ബന്ധം, അൽമായ പ്രസ്ഥാനങ്ങളും വൈദികരും മത മേലദ്ധ്യക്ഷന്മാരും തമ്മിലുള്ള ബന്ധം, പ്രാദേശിക സഭയ്ക്ക് മറ്റ് സഭാവിഭാഗങ്ങളും മറ്റ് മതവിഭാഗങ്ങളുമായുള്ള ബന്ധം. ഇവയെല്ലാം ചർച്ചയ്ക്ക് വിധേയമാകണം.

രണ്ടാമത്തെ വീക്ഷണം ദൈവജനം എപ്രകാരമാണ് മാനവസമൂഹത്തോടും, പൊതു സമൂഹത്തോടും ബന്ധപ്പെട്ടിരിക്കുന്നു എന്ന അന്വേഷണമാണ്. ഒറ്റപ്പെട്ട തുരുത്തിലാണോ പ്രാദേശിക സഭ വസിക്കുന്നത് എന്നത് ചർച്ച ചെയ്യേണ്ട ഒരു വിഷയമാണ്. കത്തോലിക്കർക്കും താലിബാനാകുവാനും ക്രിസംഘികളാകുവാനും ഉള്ള പരീക്ഷണമുണ്ട് എന്ന തിരിച്ചറിവ് ഇത്തരണത്തിൽ ഉണ്ടാകണം.

കൂട്ടുത്തരവാദിത്വവും അധികാരവും പലപ്പോഴും എതിർ ചേരികളിലാണ്. വിശ്വാസികളുടെ പൊതു മനസ്സിൽ ദൈവസ്വരം ആണ് നമ്മൾ ശ്രവിക്കേണ്ടത്. ദൈവജനത്തിന് ഒന്നടങ്കം തെറ്റു പറ്റുവാൻ സാധിക്കുകയില്ല എന്ന തിരിച്ചറിവിലാണ് ദൈവജനത്തിന് അപ്രമാദിത്വം നൽകുന്നത്. സഭിയിലെ അധികാര ശ്രേണികൾ കൂട്ടുത്തരവാദിത്വത്തിന്റെ തണലിൽ പുനർ നിർണ്ണയിക്കുവാനുള്ള സമയമാണിത്. സിനഡിന് മുന്നോരുക്കാമയുള്ള ചർച്ചകൾ പ്രാദേശിക സാഹചര്യങ്ങൾക്കനുസരിച്ച് ക്രമീകരിക്കുവാൻ സഹായകരമായ ഒൻപത് കാര്യങ്ങൾ നിരത്തിവച്ചിട്ടുണ്ട്.

ഒന്നാമത്തെ കാര്യം-നമ്മുടെ സഹയാത്രികർ ആരെല്ലാമാണെന്ന് അറിയുകയാണ്. നമ്മുടെ ഇടവക, നമ്മുടെ രൂപത എന്നൊക്കെ പറയുമ്പോൾ ആരെയൊക്കെയാണ് അതിൽ നമ്മൾ ഉൾപ്പെടുത്തുന്നത് എന്നതാണ് ചോദ്യം. സഭാ സംവിധാനങ്ങൾക്ക് പുറത്തുള്ളവർ "നമ്മുടെ" എന്നുപറയുന്ന വൃത്തത്തിലുണ്ടോ എന്നത് ഒരു ചോദ്യമാണ്. ആരെയൊക്കെ നമ്മൾ ഒഴിവാക്കി എന്നതും അരികിലേയ്ക്ക് തള്ളിയതും എന്നതും മറ്റൊരു കാര്യം.

രണ്ടാമത്തെ കാര്യം-മുൻവിധികളില്ലാതെ നമുക്ക് ശ്രവിക്കുവാൻ സാധിക്കുന്നോ എന്നതാണ്. രൂപതയിലും ഇടവകയിലും സന്ന്യസ്തരുടെ സ്വരം മതിയാംവണ്ണം ശ്രവിക്കുന്നുണ്ടോ എന്നത് ചർച്ച ചെയ്യേണ്ട കാര്യമാണ്. സഭയുടെ മുഖ്യധാരയിൽ അവർക്ക് സ്ഥാനമില്ല എന്നതും പലപ്പോഴും അവർ ചൂഷണത്തിന് വിധേയരാകുന്നു എന്നതും വ്യാപകമായ ഒരു പരാതിയാണ്. സമകാലീന സാമൂഹ്യ സാംസ്കാരിക പശ്ചാത്തലത്തിലെ സ്വരങ്ങളെല്ലാം ശ്രവിക്കപ്പെടുന്നുണ്ടോ. ആരെയൊക്കെ നമ്മുടെ ശ്രവണവീഥികളിൽ നിന്നും ഒഴിവാക്കുന്നു എന്നതും ഒരു പ്രശ്നമാണ്.

മൂന്നാമത്തെ കാര്യം-സഭയിലെ അഭിപ്രായ പ്രകടത്തിനുള്ള വേദികളാണ്. വിമർശനത്തെ ഭയപ്പെടുന്ന ഒരു നേതൃത്വം പുരോഗതിയെ തടയുന്നു എന്നാണ് മാനേജ്മെന്റ് വിദഗ്ധർ പറയുന്നത്. സംവാദം (Dialogue) എന്നത് ഒരു ആദ്ധ്യാത്മിക വിഷയം മാത്രമല്ല. ആധുനിക മാനേജ്മെന്റ് ശാസ്ത്രത്തിലെ ഒരു പ്രവർത്തനരീതികൂടിയാണിത്. ഇതിന്റെ ഭാഗമാണ് ടീംവർക്ക്.

നാലാമത്തെ കാര്യം - സഭയിലെ ആരാധനയും പ്രാർത്ഥനയും വ്യക്തിജീവിതവുമായി ബന്ധപ്പെട്ടതാണോ എന്നതാണ്. സഭയുടെ വളർച്ചയ്ക്കുള്ള തീരുമാനങ്ങൾ എടുക്കുന്നതിന് ഇവ സഹായകരമാണോ എന്നതാണ് വിഷയം.

അഞ്ചാമത്തെ കാര്യം - സഭാശുശ്രൂഷകളിലെ കൂട്ടുത്തരവാദിത്വമാണ്. രൂപതയിലേയും ഇടവകയിലേയും ഭരണക്രമത്തിൽ സ്ഥിരം അഭിനേതാക്കളാണോ എന്നത് ചർച്ച ചെയ്യേണ്ട വിഷയമാണ്. സാമൂഹ്യ രാഷ്ട്രീയ മേഖലകളിലും ശാസ്ത്ര ഗവേഷണം, സാമൂഹ്യ നീതി പ്രോത്സാഹനം, പരിസ്ഥിതി സംരക്ഷണം എന്നിവയിൽ വിശ്വാസികൾ എങ്ങനെ പങ്കുചേരുന്നു എന്നതും ചർച്ചാവിഷയമാകണം. സ്വഭരണാവകാശമുള്ള പൗരസ്ത്യ സഭകൾക്കുള്ളിലുള്ള പങ്കാളിത്ത സംവിധാനങ്ങളും ഇവിടെ വിലയിരുത്തലിന് വിധേയമാകേണ്ട കാര്യമാണ്.

ആറാമത്തെ കാര്യം - സഭയ്ക്കുള്ളിലും പൊതുസമൂഹവുമായുള്ള സംവാദമാണ്. സംവാദത്തിന് സിനഡ് രേഖ നൽകുന്ന നിർവ്വചനം "സ്ഥിരപരിശ്രമത്തിനുള്ള ഉപാധി" എന്നാണ്. നിശബ്ദതയും സഹനവും ഒക്കെ സംവാദത്തിൽ ഉൾപ്പെടേണ്ട കാര്യമാണ്. മനുഷ്യർ പറയാതെ പറയുന്നതും സംസാരിക്കാൻ അനുവാദമില്ലാത്തവരുടെ അഭിപ്രായവും ജീവിത അനുഭവങ്ങളിലൂടെ ഒഴുകിയെത്തുന്ന നിഗമനങ്ങളും എല്ലാം സംവാദമെന്ന പൊതു വേദിയിൽ ഒത്തുചേരണം. വിരുദ്ധ അഭിപ്രായമുള്ളവരോടുള്ള സഭയുടെ സമീപനവും വിമർശകരോടുള്ള സമീപനവും പ്രസക്തമായ കാര്യമാണ്. സഭയിലെ അംഗീകൃതവും അംഗീകാരമില്ലാത്തതുമായ അൽമായ പ്രസ്ഥാനങ്ങൾ, സംഘടനകൾ എന്നിവയെല്ലാം സംവാദത്തിന് അർഹരായ പങ്കാളികളാണ്. ഇക്കൂട്ടത്തിൽ മതനിരപേക്ഷ/മതനിഷേധ പ്രസ്ഥാനങ്ങളും ഉൾപ്പെടുന്നു.

ഏഴാമത്തെ കാര്യം-മറ്റ് സഭാവിഭാഗങ്ങളുമായുള്ള നമ്മുടെ ബന്ധമാണ്. സത്യത്തിന്റെ കുത്തകാവകാശം നമുക്ക് പതിച്ചുതന്നിട്ടുള്ളതല്ല. മറ്റ് സഭാവിഭാഗങ്ങളിൽ നിന്നും നമുക്ക് പലതും പഠിക്കുവാനുണ്ട് എന്ന തലത്തിലാണ് പ്രാർത്ഥന, ആരാധന, സാമൂഹ്യ ഇടപെടുലുകൾ എന്നിവയിൽ മറ്റ് സഭാവിഭാഗങ്ങളുമായി നമ്മൾ കൈകോർക്കേണ്ടത്.

എട്ടാമത്തെ കാര്യം - അധികാരവും പങ്കാളിത്തവും നമുക്ക് ഒന്നിച്ചുകൊണ്ടു പോകുവാൻ സാധിക്കുന്നോ എന്നതാണ്. അധികാരം കാര്യക്ഷമമാകുന്നത് തീരുമാനങ്ങൾ അടിച്ചേൽപ്പിക്കുന്നതിലല്ലാ. ഒരുമിച്ചുള്ള യാത്രയിൽ അധികാരം പങ്കുവെയ്ക്കുന്ന ശുശ്രൂഷ മാത്രമാണ്.

ഒൻപതാമത്തെ കാര്യം-വിവേചനവും, തീർപ്പും തമ്മിലുള്ള ബന്ധമാണ്. ദൈവാത്മാവിന്റെ പ്രേരണയ്ക്ക് വിധേയമായി പ്രാദേശിക സഭകൾ വിവിധ വിഷയങ്ങളിൽ എത്തിച്ചേരുന്ന പൊതു സമ്മതവും വിവേചനവും വഴിയുണ്ടാകുന്ന തീർപ്പുകൾ പ്രാധാന്യമുള്ളതാണ്. ഹയരാർക്കി കേന്ദ്രീകൃതമായ ചട്ടക്കൂട്ടിൽ പങ്കാളിത്തം തുന്നിച്ചേർക്കുവാൻ ഉള്ള വെല്ലുവിളിയാണ് സഭ ഏറ്റെടുക്കേണ്ടത്. "ആലോചനാസമിതികൾ" എന്ന ഓമനപ്പേരു നൽകി പങ്കാളിത്ത സംവിധാനങ്ങളെ അവഹേളിക്കുന്നു എന്നൊരു സംസാരം അൽമായർക്കുണ്ട്. വിവേചനവും തീർപ്പും തമ്മിലുള്ള ബന്ധം പ്രാധാന്യമുള്ളതാണ്. ഭൂരിപക്ഷാഭിപ്രായത്തെ ദൈവാത്മാവിന്റെ പ്രേരണയാൽ വിവേചിച്ചറിഞ്ഞ് എടുക്കുന്ന തീർപ്പുകൾ എല്ലാവരും അംഗീകരിക്കും എന്നുള്ളതാണ് അനുഭവം. എല്ലാത്തലത്തിലും സുതാര്യതയുണ്ടായാൽ ചോദ്യങ്ങൾ കുറയും എന്നതാണ് അനുഭവം.

മനുഷ്യാനുഭവങ്ങളുടെ സമ്പന്നതയിൽ നിന്നാണ് നമ്മൾ സഭയുടെ ദർശനങ്ങൾ രൂപപ്പെടുത്തേണ്ടത്. ഈ അനുഭവങ്ങളുടെ തീച്ചൂളയിൽ ചുട്ടുപഴുത്ത പാഠങ്ങളും വീഴ്ചകളുടെയും പാളിച്ചകളുടെയും പശ്ചാത്തലത്തിൽ നേടിയ പാഠങ്ങളും ഒത്തുചേർത്താണ് 2023-ലെ സിനഡിന് നമ്മൾ രംഗപടം ഒരുക്കേണ്ടത്.

ഒന്നിച്ചുള്ള ഈ യാത്രവഴി പ്രാദേശിക സഭയും ആഗോള സഭയും ലോക മദ്ധ്യേ വിശ്വസിക്കാവുന്ന ഒരു പങ്കാളിയായി തിരിച്ചറിയപ്പെടണമെന്നാണ് സിനഡിന്റെ ആത്യന്തികമായ പ്രതീക്ഷ. നമ്മുടെ ഈ കാലയളവിൽഫ്രാൻസിസ് മാർപ്പാപ്പ തീർക്കുന്ന ഒരു പുതിയ പുറപ്പാടിന്റെ കാഹള ധ്വനിയാണിത്.




# സിനഡാത്മകതയെ കുറിച്ചുള്ള സുന്നഹദോസ്
## Synod on Synodality



അഡ്വ. തോമസുകുട്ടി പനച്ചക്കൽ

2013 മാർച്ച് 13-ന് ആഗോളകത്തോലിക്കാ സഭയുടെ 26-ാം മാർപാപ്പയായി ജോർജ്ജ് ബർഗോളിയോ തെരഞ്ഞെടുക്കപ്പെട്ടപ്പോൾ സഭാ ചരിത്രത്തിൽ ഒരു നവയുഗം ആരംഭിക്കുകയായി. വാക്കിലും പ്രവൃർത്തിയിലും അസാധാരണത്തവും പ്രവർത്തനശൈലിയിൽ സുതാര്യതയും പുതിയ മാർപാപ്പയുടെ മുഖമുദ്രയായി. ആടുകളുടെ ചൂര് ഉള്ള ഇടയൻ, ആടുകളോടൊപ്പം ജീവിക്കുന്ന അജപാലകൻ, ലളിത ജീവിതം, തുറന്ന സമീപനം തുടങ്ങിയവ ഫ്രാൻസിസ് മാർപ്പാപ്പയെ സഭാ വിശ്വാസികളുടെ മാത്രമല്ല ഇതര ക്രൈസ്തവ സഭകളുടെയും, മറ്റ് ജനവിഭാഗങ്ങളുടെയും ഹൃദയങ്ങളിൽ ഇടം നേടികൊടുത്തു. തന്റെ പരിപാലനക്കായി ദൈവം തന്നെ ഭരമേൽപ്പിച്ച ദൈവജനത്തിന്റെയും സഭയുടെയും സുസ്ഥിതിക്കും കാലാനുസൃതമായ വളർച്ചയ്ക്കും വേണ്ടി മാറ്റി വച്ച ഒരു ജീവിതം. നിർഭയം നിലപാടുകൾ എടുക്കുന്നതിനും ആ നിലപാടുകളിൽ ഉറച്ച് നിന്നുകൊണ്ട് ശക്തമായ നേതൃത്വം നൽകുന്നതിനും ഈ മാർപ്പാപ്പയ്ക്കു കഴിയുന്നു എന്നതും പ്രത്യേകം പ്രസ്താവ്യം ആണ്.

ഫ്രാൻസിസ് മാർപ്പാപ്പയുടെ ശുശ്രൂഷയിലെ നിർണ്ണായകമായ ഒരു തീരുമാനമായിരുന്നു 2021 മാർച്ച 7-ന് പ്രഖ്യാപിച്ച സിനഡാത്മകതയെ കുറിച്ചുള്ള സുന്നഹദോസ്. 2021 ഒക്ടോബറിൽ ആരംഭിച്ച് 2023 ഒക്ടോബറിൽ സമാപിക്കുന്ന തരത്തിലാണ് സുന്നഹദോസിന്റെ ക്രമീകരണങ്ങൾ നടത്തിയിരിക്കുന്നത്. എന്താണ് ഇത്തരം സുനഹദോസ് കൊണ്ടു പരിശുദ്ധ പിതാവ് ലക്ഷ്യം വയ്ക്കുന്നത്? ദൈവത്തിന്റെ സഭ, ദൈവജനത്തിന്റെ സ്വരം ശ്രവിച്ച് അവരുടെ സമഗ്രമായ നന്മക്കായി പ്രവർത്തിക്കുന്നതാകണം എന്നതു തന്നെയാണ് ഏറ്റവും പ്രധാനമായ ലക്ഷ്യം. നമുക്ക് അറിയാവുന്നതു പോലെ ഏത് സൃഷ്ടിപരമായ ഭരണക്രമത്തിലും ഗുണഭോക്താക്കളെ ശ്രവിക്കുന്നതിനുള്ള തുറവി ഭരണകർത്താക്കൾക്കു അനിവാര്യം ആണ്. അത്തരം ഒരു തുറവി ഭരണത്തെ കൂടുതൽ മെച്ചപ്പെട്ടതും ക്രിയാത്മകവും ആക്കുകയും ചെയ്യുന്നു.

ഇടയൻ ജനങ്ങളുടെ അഭിപ്രായം തേടുന്നതിന്റെ ഒരു ഉത്തമ ഉദാഹരണം നാം സുവിശേഷത്തിൽ കാണുന്നുണ്ട്. “യേശു കേസറിയാ ഫിലിപ്പി പ്രദേശത്ത് എത്തിയപ്പോൾ ശിഷ്യന്മാരോടു ചോദിച്ചു മനുഷ്യ പുത്രൻ ആരാണെന്നാണ് ജനങ്ങൾ പറയുന്നത്?” (മത്തായി 16:13). കർത്താവിന്റെ ഈ അന്വേഷണം വെറും ഔപചാരികമായ ഒരു അന്വേഷണം മാത്രമല്ല, മറിച്ച് ഒരു സ്വയം വിശകലനത്തിന്റെ ഭാഗമാണ്. വാസ്തവത്തിൽ ഓരോ സുന്നഹദോസും ഒന്നിച്ചുള്ള ഒരു മുന്നേറ്റമാണ്. സിനഡ് എന്ന വാക്ക് ഗ്രീക്കിലെ syn-hodos എന്നതിൽ നിന്ന് ഉത്ഭവിക്കുന്നതാണ്. syn-hodos എന്ന ഗ്രീക്ക് പദത്തിന്റെ അർത്ഥം ഒരേ വഴി (The same way or the same path) എന്നാണ്. സഭയുടെ ചരിത്രത്തിൽ സുന്നഹദോസുകൾ കാലാകാലങ്ങളിൽ നടന്നിട്ടുണ്ട്. എന്നാൽ മുൻ സുന്നഹദോസുകളിൽ നിന്നു വ്യത്യസ്തമായി ഈ സുന്നഹദോസ് സഭയിലെ അംഗങ്ങളായിട്ടുള്ള എല്ലാവരും, ദൈവജനങ്ങൾ മുഴുവനും സജീവമായി പങ്കെടുക്കുന്നു എന്ന



താണ്; എല്ലാവരെയും ഉൾപ്പെടുത്തി ആരെയും ഒഴിവാക്കാതെയുള്ള ഒരു സുന്നഹദോസ്. ഈ സുന്നഹദോസ് മുഴുവൻ സഭയ്ക്കും ഒരു സിനഡാത്മകത, ഒരു സജീവ അനുഭവം, പ്രദാനം ചെയ്യും. സിനഡാത്മകത ഒരു ആശ മായി അവതരിപ്പിക്കുവാനല്ല മറിച്ച് പ്രായോഗിക തലത്തിൽ കൊണ്ടുവരുവാനാണ് ലക്ഷ്യം വച്ചിരിക്കുന്നത്.

അടിസ്ഥാനപരമായി സിനഡാത്മകത എന്നത് ഒന്നിച്ചുള്ള പ്രയാണമാണ്. ഇത് സംഭവിക്കുന്നത് പരസ്പരം കേൾക്കുന്നതിനുള്ള ഒരു തുറവിയിലൂടെയാണ്. ഈ ലോകത്തിലായിരിക്കുന്ന തീർത്ഥാടക സഭ ഏറ്റവും ആഴത്തിലുള്ള ഒരു നവീകരണത്തിനു വിധേയ ആകുകയാണ് ഈ പ്രയാണത്തിലൂടെ. എല്ലാവർക്കും സഭാഗാത്രത്തിന്റെ കെട്ടുപണിയിലും സുവിശേഷം ലോകത്തിനു നൽകുന്നതിലും ഉത്തരവാദിത്വപ്പെട്ട പങ്ക് വഹിക്കാനുണ്ട് എന്ന് ഈ സുന്നഹദോസ് ഓർമ്മിപ്പിക്കുന്നു. ഈ ദൗത്യം നിർവഹിക്കുന്നത് ഒറ്റപ്പെട്ട തുരത്തായല്ല മറിച്ച് ഒരുമിച്ച്, ഒരു കൂട്ടായ്മയായി പ്രവർത്തിച്ചുകൊണ്ടാണ്. ഇത് പരസ്പരം ശ്രവിക്കുന്നവരുടെ സഭയാണ്; അൽമായർ, വൈദികർ, സമർപ്പിതർ, മെത്രാന്മാർ, മാർപ്പാപ്പ എല്ലാവരും പരസ്പരം ശ്രവിക്കുന്നു. എല്ലാനവരും പരിശുദ്ധാത്മാവിന്റെ സ്വരം ശ്രവിക്കുന്നു. പരിശുദ്ധാത്മാവ് സ്വരത്തിന്റെ ആത്മാവാണ് എന്ന് യോഹന്നാന്റെ സുവിശേഷം 14: 17-ൽ നാം കാണുന്നു. അങ്ങനെയാകുമ്പോൾ എല്ലാവരും സത്യം ശ്രവിക്കുന്നവരാകുന്നു. ഇത്തരം ഒരു സമീപനം നമ്മുടെ നാളിതുവരെയുള്ള പ്രവർത്തന ശൈലിയിൽ മാറ്റം കൊണ്ടുവരുന്നു.

ഈ പുതിയ സമീപനരീതിയിൽ എല്ലാവരും പ്രാധാന്യം ഉള്ളവരായി തീരുന്നു. ദൈവം ആരിലൂടെയും സംസാരിക്കും എന്നും നാം തിരിച്ചറിയുന്നു. മൂന്നാം സഹസ്രാബ്ദത്തിലെ ഇത്തരം ഒരു സമീപനം അനിവാര്യമാണ്. പലപ്പോഴും, പലകാരണങ്ങളാൽ നാം ഒഴിവാക്കിയവരോ, വിസ്മരിച്ചവരോ, കേൾക്കാതിരുന്നവരോ ആയവരെ കേൾക്കുവാനും അവരിലൂടെ ദൈവം അരുളിചെയ്യുന്നതിന് ശ്രദ്ധാപൂർവ്വം ചെവികൊടുക്കുവാനുമുള്ള ഒരു ആഹ്വാനമാണ് ഈ സുന്നഹദോസ്. ഇവിടെ കേൾവി എന്ന് പൊതുവായി പറയുമ്പോൾ, ഹൃദയങ്ങളെ ശ്രവിക്കുക എന്നതാണ് വാസ്തവമായി ഉള്ളത്.

സഭയുടെ ആന്തരിക ഭരണനിർവഹണം ചർച്ചയിലൂടെയും, വിചിന്തനത്തിലൂടെയും ഉരുത്തിരിഞ്ഞു വരുന്ന ആശങ്ങളെയും അഭിപ്രായങ്ങളെയും ആധാരമാക്കിയുള്ളതാകുമ്പോൾ അത്തരം ഭരണസംവിധാനങ്ങൾ ജനങ്ങളെ കൂടുതൽ വിശ്വാസത്തിലെടുത്തുള്ളതും ജനകീയവും ആയിരിക്കും. ഇത്തരം ഒരു സമീപനം സഭയുടെ ഭരണനിർവഹണത്തിൽ ഒരു പുതിയ പന്ഥാവ് തുറക്കും. ഇത് സഭയുടെ ദൗത്യത്തെയും, വിളിയെയും, സുവിശേഷ ശുശ്രൂഷകളെയും കൂടുതൽ ഫലപ്രദവും, വിജയകരവുമാക്കും. സഭയുടെ ശൈലി ഒരു പ്രയാണത്തിന്റെത് ആണ്. സ്വർഗ്ഗിയ ജറുസലേമിനെ ലക്ഷ്യം വച്ചുള്ള ഒരു പ്രയാണമാണല്ലോ സഭാജീവിതം. അതുകൊണ്ടു തന്നെ, ഈ പ്രയാണത്തിൽ പങ്കാളികളാകുന്ന എല്ലാവരും ഏകമനസ്സോടെ ഇതിൽ ഭാഗഭാക്കുകളാകേണ്ടതായിട്ടുണ്ട്. യാത്ര സ്വർഗ്ഗീയ ജറുസലേമിൽ എത്തുന്നതുവരെ ഈ സഹവർത്തിത്വവും ഒന്നുചേർന്നുള്ള പ്രയാണവും തുടർന്നുകൊണ്ടിരിക്കണം. സഭയുടെ ഈ യാത്രയിൽ സഭയുടെ ഈ യാത്രയിൽ എല്ലാവരും അഭിഭാജ്യഘടകങ്ങളാണ്, ആരും ഒഴിവാക്കപ്പെടേണ്ടവരല്ല. ഇവിടെ നേതാവും അനുയായികളും എന്ന വേർതിരിവില്ല. എല്ലാവരും ക്രിസ്തുവിന്റെ പ്രവാചകദൗത്യത്തിൽ പങ്കാളികാളുകുന്ന പ്രവാചകന്മാരാണ്. നാം പ്രത്യേകം ഓർക്കേണ്ട ഒന്നാണ് എല്ലാ വിശ്വാസികളും ക്രിസ്തുവിന്റെ രാജകീയ പൗരോഹിത്യത്തിലെ പങ്കാളികളാണെന്ന വാസ്തവം. 1 പത്രോസ് 2:9-ൽ നാം കാണുന്നു: "എന്നാൽ, നിങ്ങൾ തെരഞ്ഞെടുക്കപ്പെട്ട വംശവും രാജകീയ പുരോഹിതഗണവും വിശുദ്ധ ജനതയും ദൈവത്തിന്റെ സ്വന്തം ജനവുമാണ്".

സഭയിലെ അംഗമെന്ന നിലയിൽ ഓരോ വ്യക്തിയും ഈ ദൈവിക വാഗ്ദാനം സ്വീകരിക്കുകയും അതിന് അനുസൃതമായ പ്രതികരണം നൽകുകയും ചെയ്യേണ്ടത് അനിവാര്യമാണ്. വാസ്തവത്തിൽ ഈ സുന്നഹദോസിലൂടെ

സഭാമക്കൾ എല്ലാവരും ശ്രേണി വ്യത്യാസമില്ലാതെ തങ്ങളിൽ നിക്ഷിപ്തമായിരിക്കുന്ന ദൗത്യനിർവ്വഹണം നിറവേറ്റുകയാണ് ചെയ്യുന്നത്. ഇതിലൂടെ ഓരോ സഭാ അംഗവും പരിശുദ്ധ ഫ്രാൻസിസ് മാർപ്പാപ്പയോടൊപ്പം പ്രാർത്ഥിക്കുന്നവരും, ശ്രവിക്കുന്നവരും, ദൈവാത്മാവിന്റെ സ്വരം തിരിച്ചറിയുന്നവരും വ്യക്തിപരമായും സഭാ കൂട്ടായ്മാപരമായും ആത്മശോധന നടത്തുന്നവരും ആയിതീരുകയാണ്.

ഈ മഹാസംഭവം വിജയകരമാക്കണമെങ്കിൽ വിട്ടുവീഴ്ചയ്ക്കു ഇടയില്ലാത്ത 7 കാര്യങ്ങൾ നാം പൂർണ്ണമനസ്സോടെക്കൊള്ളണം.

1) സഭയ്ക്ക് ആവശ്യമായ ഊർജ്ജവും സഭ നീങ്ങേണ്ട ദിശയും സഭയ്ക്ക് ലഭിക്കുന്നത് പരിശുദ്ധാത്മാവിൽ നിന്നാണ് എന്ന ഉറച്ച ബോദ്ധ്യം.

2) നമ്മൾ ലോകത്തിൽ ആയിരിക്കുമ്പോഴും നമ്മൾ ലോകത്തിന്റേതല്ല. നമ്മെ നയിക്കേണ്ട ആദർശങ്ങൾ വരുന്നത് സുവിശേഷത്തിൽ നിന്നും വെളിപാടിൽ നിന്നും സഭയുടെ പാരമ്പര്യപഠനങ്ങളിൽ നിന്നുമാണ്.





3) എല്ലാ വ്യക്തികളിലും അടങ്ങിയിരിക്കുന്ന മനുഷ്യമഹത്വവും, മനുഷ്യജീവിതത്തിന്റെ പവിത്രതയുമടങ്ങുന്ന മൂല്യങ്ങൾ, നമ്മുടെ വഴിയിൽ എപ്പോഴും തലയുയർത്തി നിൽക്കുന്ന ധാർമ്മിക ദീപസ്തംഭങ്ങളാണ്.

4) ഈ ജീവിതത്തിലൂടെ നമ്മുടെ 'സത്യനിത്യ സ്വർഗ്ഗീയഭവന'ത്തിലേക്കുള്ള യാത്ര ഫലപ്രദമായി പൂർത്തിയാക്കപ്പെടുന്നത്, പ്രധാനമായും പാപികളായ നമ്മൾ പരസ്പരവും മറ്റുള്ളവരോടു കൂടെയും നമ്മുടെ വഴികാട്ടിയായ യേശുവിനോടും പരിശുദ്ധ കന്യകമാതാവിനോടും സകല വിശുദ്ധരോടും ഒപ്പം സഞ്ചരിക്കുമ്പോഴാണ്.

5) ഈ യാത്രയിൽ, പാതയുടെ പാർശ്വങ്ങളിലേക്ക് മാറ്റപ്പെട്ടവരുടെ നേരെ, പ്രത്യേകിച്ച് രോഗികൾ, ബലഹീനർ, ദരിദ്രർ, നമ്മോടൊപ്പം എത്താൻ കഴിവില്ലാത്തവർ, ഇങ്ങനെയുള്ളവരോടു പ്രത്യേകം ശ്രദ്ധ ഉണ്ടാകണം.

6) വിശ്വാസം ശരണം, പ്രാർത്ഥന, കൂദാശകൾ, ദൈവത്തിന്റെ കൃപ മുതലായവയിൽ നിന്നുമാത്രമാണ് നമ്മുടെ സർവ്വ സമ്പത്തും സംലഭ്യമാകുന്നത്.

7) കരുണ, സ്നേഹം, സ്വീകരണം, എളിമ, ആനന്ദം, ഔദാര്യ പൂർണ്ണമായ നിസ്വാർത്ഥ സേവനം, സന്മാതൃക തുടങ്ങിയവയാണ് നാം കരസ്ഥമാക്കേണ്ട ഉപകരണങ്ങൾ. അല്ലാതെ കാഠിന്യവും ശാപവും അഹങ്കാരവുമല്ല. അത്തരം മാതൃകാ ജീവിതം നയിക്കാനാണ് ദൈവം നമ്മെ വിളിച്ചിരിക്കുന്നത്.

പരിസുദ്ധാത്മ പ്രേരിതരായി പരിശുദ്ധ പിതാവ് എടുത്തിരിക്കുന്ന ഈ സുപ്രധാനമായ ചുവടുവയ്പിൽ നമുക്ക് എല്ലാവർക്കും ആത്മാർത്ഥമായി പങ്കുചേരാം. ഈ സുന്നഹദോസ് സഭാ ജീവിതത്തിലെ ഒരു പുതുയുഗത്തിന്റെ തുടക്കമാകുവാൻ നമുക്ക് ഹൃദയപൂർവ്വം ഒരുങ്ങുകയും അതിൽ പങ്കുചേരുകയും ചെയ്യാം. സിനഡാത്മകതയുള്ള സഭയിലെ സിനഡാത്മകതയുള്ളകുടുംബങ്ങളായി നമ്മുടെ ഓരോ കുംടുംബവും രൂപാന്തരപ്പെടുന്നതിനു നമുക്ക് പരിശ്രമിക്കാം.



# സിനഡാത്മകത; സഭയുടെ നിത്യയൗവ്വനത്തിന്റെ ഊർജ്ജ സ്രോതസ്



**ഡോ. റൂബിൾ രാജ്**

ആഗോള കത്തോലിക്കാ സഭയുടെ ഏറ്റവും വലിയ ഒരു പ്രത്യേകത അതിന്റെ നിത്യഹരിത ഭാവമാണ്. മറ്റൊരു പ്രത്യേകത അതിന്റെ നിത്യയുവത്വവുമാണ്. ഇടയന്മാർക്കും ആടുകൾക്കും പ്രായമേറുകയും, അവർ കൊഴിഞ്ഞു പോകുകയും ചെയ്തുകൊണ്ടിരിക്കുമ്പോഴും സഭ നിത്യയൗവ്വനം നിലനിർത്തുന്നു. നിരന്തരമായ പുതുക്കിപ്പണിയലും, വഴിതെളിക്കലും, വെട്ടിയൊരുക്കലും കൊണ്ടാണ് ഇത് സാദ്ധ്യമാകുന്നത്. ഒപ്പം, കാലത്തിന്റെ സൂചനകൾ മനസ്സിലാക്കിയും, അവ മുൻകൂട്ടി കണ്ടും ദിശാമാറ്റത്തിന് തയ്യാറാവുന്നതും സഭയുടെ നിത്യയുവത്വത്തിന്റെ കാരണങ്ങളാണ്.

ഒഴുക്കുള്ള നദിപോലെയാണ് സഭ. ഒരേ നദിയിൽ രണ്ട് തവണ നമുക്ക് ഇറങ്ങാനാവില്ലെന്നതുപോലെ, സഭയിൽ എന്നും പുതിയ ചിന്തകളുടെയും, ആശയങ്ങളുടെയും ഒഴുക്കാണ് ദർശിക്കുവാനാകുന്നത്. ഇതിന് കാരണം, കൃത്യമായ ചിന്താ പദ്ധതി സഭയുടെ നടത്തിപ്പിന്റെ പിറകിലുണ്ട് എന്നതാണ്. ഈ പദ്ധതിയുടെ ആവിഷ്കരണത്തിൽ ഏറ്റവും പ്രധാനപങ്ക് വഹിക്കുന്ന ഒരു ചിന്താ സംഭരണി (Think Tank) യാണ് വിവിധ കാലയളവിൽ സംഘടിപ്പിക്കുന്ന സിനഡുകൾ. അപ്രകാരമൊരു സിനഡാണ് 2023 ഒക്ടോബറിൽ നടക്കുന്നത്. 2021 ഒക്ടോബറിൽ തുടങ്ങിവെച്ച ചർച്ചകളുടെയും ആശയരൂപീകരണത്തിന്റെയും, ക്രോഡീകരണവും തുടർ നടപടികളുമാണ് 2023 ൽ നടക്കുക.

2021–23 സിനഡിനെക്കുറിച്ച് ആഴത്തിലുള്ള ഒരു പഠനമോ, വിലയിരുത്തലോ അല്ല ഈ ലേഖനം. മറിച്ച് ഒരു സാധാരണ വിശ്വാസിയുടെ പ്രതികരണം മാത്രം. തന്റെ പ്രവർത്തനശൈലികൊണ്ടും, വാക്കുകൾകൊണ്ടും ലോകത്തെ വിസ്മയിപ്പിച്ചുകൊണ്ടിരിക്കുന്ന ഫ്രാൻസിസ് മാർപ്പാപ്പയുടെ മറ്റൊരു വിസ്മയ സംരംഭമാണ് 2021–23 ലെ 16–ാമത് സിനഡ്. സിനഡിന്റെ ചർച്ചാവിഷയം തന്നെ ഹൃദയസ്പർശിയാണ് 'ഒരു സിനഡാത്മക സഭയ്ക്കുവേണ്ടി : കൂട്ടായ്മ, പങ്കാളിത്തം, പ്രേക്ഷിത ദൗത്യം'. 'സിനഡാത്മകത' അല്ലെങ്കിൽ 'ഒരുമിച്ചുള്ള സഞ്ചാരം' സാദ്ധ്യമാക്കുവാൻ കൃത്യവും, വിപുലവുമായ ഒരുക്കത്തോടെ ഒരു സിനഡ് സംഘടിപ്പിക്കുന്നത് വിപ്ലവാത്മകമായ തീരുമാനമാണ്. പ്രത്യേകിച്ച്, സഭയിൽ കൂട്ടായ്മയുടെ കുറവും, പങ്കാളിത്തത്തിന്റെ അഭാവവും, പ്രേക്ഷിതദൗത്യത്തിന്റെ ശോഷണവും സംഭവിച്ചിരിക്കുന്ന കാലയളവിൽ സഭക്ക് ഊർജ്ജവും, നൂതനത്വവും നൽകാൻ ഈ സിനഡിന് സാധിക്കും എന്നാണ്

എന്റെ പ്രതീക്ഷ. സാധിക്കട്ടെ എന്നുള്ളത് എന്റെ പ്രാർത്ഥനയും.

ദേശം, മതം, ഭാഷ എന്നീ വ്യത്യാസങ്ങളില്ലാതെ കോവിഡ് നമ്മെ പഠിപ്പിച്ച ഏറ്റവും മൂല്യവത്തായ പാഠം സഹവർത്തിത്വത്തിന്റെയും, ഒരുമിച്ചുള്ള സഞ്ചാരത്തിന്റെയും പാഠമാണ്. ഒറ്റക്ക് ആർക്കും രക്ഷപ്പെടാനാവില്ലെന്നും, ഭൂഖണ്ഡാന്തര സഹകരണം പോലും നമ്മുടെ രക്ഷക്ക് ആവശ്യമാണെന്നും കോവിഡ് നമ്മെ ബോദ്ധ്യപ്പെടുത്തി. കാലാവസ്ഥാ വ്യതിയാനവുമായി ബന്ധപ്പെട്ട് ഉയർന്നുവന്ന ആശങ്കകളും സഹജീവനത്തിന്റെയും, സഹസഞ്ചാരത്തിന്റെയും പാഠങ്ങളാണ് നമ്മുടെ മുന്നിലെത്തിച്ചത്. വർദ്ധിച്ചുവരുന്ന ദാരിദ്ര്യവും, പെരുകുന്ന അഭയാർത്ഥി പ്രവാഹവും സഹജീവനമാണ് അതിജീവനത്തിന് ഉതകുന്നതെന്നാണ് നമ്മോട് പറയുന്നത്.

ഇത്തരം ആശങ്കകളും ആകുലതകളും മനുഷ്യജീവിതത്തെ വ്യണപ്പെടുത്തുമ്പോഴാണ് ഫ്രാൻസീസ് മാർപ്പാപ്പ ഒരുമിച്ചുള്ള സഞ്ചാരത്തിന്റെ ആവശ്യകത സനിഡിന്റെ ഒരുക്ക രേഖയിലൂടെ നമ്മെ ധരിപ്പിക്കുന്നത്. ഇതുവഴി "a Pope for the forgotten' a Pope for the God forsaken' എന്ന വിശേഷണങ്ങളുടെ കൂടെ "a Pope for everyone' എന്ന തൂവലുകൂടി മാർപ്പാപ്പയുടെ തൊപ്പിയോട് ചേരുകയാണ്. ഒരുക്കരേഖയും, കൈപ്പുസ്തകവും വായിക്കുന്ന പൊതുസമൂഹത്തിലെ ഏതൊരാളും, മുമ്പ് ഫ്രാൻസിസ് മാർപ്പാപ്പയെ സന്ദർശിച്ച ബൊളീവിയൻ പ്രസിഡന്റ് പറഞ്ഞതുപോലെ 'എനിക്കിപ്പോൾ എന്റേതായ ഒരു മാർപ്പാപ്പ ഉണ്ടെന്ന് കരുതുന്നു' – എന്ന് പറഞ്ഞുപോകും.

ഒരുക്കരേഖയുടെ രണ്ടാം ഖണ്ഡികയിൽ വിവരിക്കുന്ന 'ഒരുമിച്ചുള്ള സഞ്ചാര'ത്തിന്റെ **(സിനഡാത്മകത)** ഉദ്ദേശലക്ഷ്യങ്ങളിൽ **ചിലത്** പ്രത്യേക പരാമർശം അർഹിക്കുന്നവയാണ്.

*'എല്ലാവരേയും, കേൾക്കുകയും, പാർശ്വങ്ങളിൽ ആയിരിക്കുന്നവരെപ്പോലും ഉൾച്ചേർക്കുകയും ചെയ്ത് പങ്കാളിത്ത സ്വഭാവമുള്ള ഒരു സഭാത്മക പ്രക്രിയ രൂപപ്പെടുത്തുക'.* സഭ വൈദീകരുടെയും അധികാരികളുടെയും മാത്രമെന്ന ചിന്ത പ്രബലമായ ഇക്കാലത്ത് ഒരു പൊളിച്ചെഴുത്തിന് ഈ നടപടി ഉപകരിക്കും. സഭ ഏന്റേതുകൂടിയാണ് എന്ന ചിന്ത പ്രസരിക്കും.

*'സുവിശേഷ പ്രഘോഷണത്തിനും, ലോകത്തെ കൂടുതൽ സുന്ദരവും വാസയോഗ്യവും ആക്കുന്നതിന് പങ്കാളിത്ത സ്വഭാവമുള്ള മാർഗങ്ങൾ കണ്ടെത്തുക'.* മാധ്യമ സുവിശേഷ പ്രചാരണവും, സുവിശേഷവേലയും സഭയേക്കാൾ ശ്രേഷ്ഠമായി അൽമായർ ഇന്ന് ചെയ്യുന്നുണ്ട് എന്നത് അംഗീകരിക്കപ്പെട്ട ഒരു വസ്തുതയാണ്. പരിസ്ഥിതി പ്രവർത്തനങ്ങളിലും അവർ മുൻപന്തിയിലാണ്. ഈ രംഗങ്ങളിൽ ഉത്തരവാദിത്തപൂർണ്ണമായ പങ്കാളിത്ത പ്രവർത്തനങ്ങളിലൂടെ നമ്മുടെ പൊതു ലക്ഷ്യത്തെ കുറേക്കൂടി പ്രോജ്ജ്വലിപ്പിക്കുവാൻ നമുക്കാവും.

*'ഉത്തരവാദിത്തവും അധികാരവും സഭയിൽ എങ്ങനെയാണ് ജീവിക്കപ്പെടുന്നെന്ന് പരിശോധിച്ച്, സുവശേഷത്തിലധിഷ്ഠിതമല്ലാത്ത വഴി തെറ്റിയ പ്രവർത്തനശൈലിയും മുറവിളികളും വെളിച്ചത്തു കൊണ്ടുവരുകയും അവയെ പരിവർത്തനം ചെയ്യുക'.* ഇത്തരം ആത്മവിമർശനവും, തെറ്റ് തിരുത്തലും സഭയെ പുതുക്കിപ്പണിയും എന്നതിൽ സംശയമില്ല. പ്രതിക്കൂട്ടിൽ നിൽക്കുക എന്നും അൽമായനാണ് എന്ന രോഷം ഉയരുന്നത് നമുക്ക് കേൾക്കാതിരിക്കാനാവില്ല.

*'സമൂഹത്തിലെ വിവിധ ശുശ്രൂഷകളിൽ ഇടപെടുന്നതിൽ ക്രൈസ്തവ സമൂഹത്തെ വിശ്വാസയോഗ്യവും വിശ്വസ്തതയുമുള്ള പങ്കാളിയാക്കുക'.* ഭൂമിയുടെ ഉപ്പും ലോകത്തിന്റെ പ്രകാശവുമാകേണ്ട ക്രൈസ്തവരുടെ ഉപ്പിന്റെ ഉറകെട്ടും, പ്രകാശം കരിന്തിരി കത്തുകയും ചെയ്യുന്ന കാലഘട്ടത്തിൽ, അവരുടെ സത്വത്തിന്റെ മഹത്വവും മഹനീയതയും സ്ഥാപിച്ചെടുക്കുവാൻ സിനഡിന്റെ ചിന്തകൾക്കാകും എന്ന് വിശ്വസിക്കാം.

*'ഇതര ക്രൈസ്തവ, അക്രൈസ്തവ വിഭാഗങ്ങളുമായി ബന്ധങ്ങൾ പുനർസ്ഥാപിക്കുക'.* ഒരു നവസാധാരണ (new normal) ലോകത്ത് ഇത്തരം ജീവിതശൈലിയാണ് അവശ്യമായിരിക്കുന്നത്.

ഈ ഉദ്ദേശ്യലക്ഷ്യങ്ങൾ സാധ്യമാകുന്നതിന് ഒറ്റപ്പെട്ട നീക്കങ്ങളല്ല ആവശ്യം, ഒരുമിച്ചുള്ള സഞ്ചാരമാണ്. ആ സഞ്ചാരത്തിനായുള്ള ശംഖനാദം മുഴക്കലാണ് 2021 ഒക്ടോബർ മുതൽ വിവിധ ഭൂഖണ്ഡങ്ങളിലായി നാം കേൾക്കുന്നത്.

സഭയിലെ പുഴുക്കുത്തുകളെക്കുറിച്ചും, പോരായ്മകളെക്കുറിച്ചും, മറയില്ലാതെ ഒരുക്കരേഖയിൽ പരാമർശിക്കുന്നുണ്ട്. എങ്കിലും ആത്മാവ് നമ്മിൽ അനുതാപത്തിന്റെയും, മാനസാന്തരത്തിന്റെയും പുത്തൻ ഉണർവ്വിന്റെയും വിത്തുകൾ നിരന്തരമായി വിതക്കുന്നുണ്ട് എന്നുള്ളത് നമ്മുടെ പ്രതീക്ഷ ഉജ്വലിപ്പിക്കുന്നു. ഈ പ്രക്രിയ സഫലവും, പൂർണ്ണവുമാകാൻ എല്ലാ സഭാമക്കളുടെയും സജീവ ഉൾച്ചേരലും പങ്കാളിത്തവും ആവശ്യമാണെന്ന തിരിച്ചറിവിൽ നിന്നാണ് ഒരുമിച്ച് സഞ്ചരിക്കുവാൻ, സഭക്കുവേണ്ടി മാർപ്പാപ്പ നമ്മെ ക്ഷണിക്കുന്നത്.

16–ാം സിനഡിന്റെ ഒരുക്കരേഖയിൽ എനിക്ക് ഏറ്റവും സ്വീകാര്യവും ഹൃദ്യവുമായ രണ്ട് കാര്യങ്ങൾ, സംവാദങ്ങൾക്ക് നൽകുന്ന പ്രാധാന്യവും, 'ജീവിക്കപ്പെട്ട സിനാഡാത്മകത' വെളിവാക്കുന്ന പത്ത് മൂലബിന്ദുക്കളുമാണ്. അവയെപ്പറ്റി അൽപം ചിന്തിക്കുന്നത് ഉചിതമായിരിക്കുമെന്ന് തോന്നുന്നു.

**10 മൂലബിന്ദുക്കൾ**

**1. സഞ്ചാരത്തിലെ സഹകാരികൾ**

*'സഭയിലും സമൂഹത്തിലും നമ്മൾ തോളോടുതോൾ ചേർന്ന് ഒരേ പാതയിലാണ് സഞ്ചരിക്കുന്നത്'.* ഈ സഞ്ചാരത്തിൽ നമുക്കൊപ്പം ആരെല്ലാമുണ്ട്. ഇനി ആരെയൊക്കെകൂടെ ചേർക്കണം. ഏതൊക്കെ ഗ്രൂപ്പുകളും, വ്യക്തികളുമാണ് പാർശ്വവൽക്കരിക്കപ്പെട്ടിട്ടുള്ളത്? വ്യവസ്ഥകളും, വിഭജനങ്ങളും വിഭിന്നതകളുമില്ലാതെ എല്ലാവരേയും ഉൾക്കൊള്ളുന്ന ഈ നടപടി നമുക്കും ലോകത്തിനും ഒരുപോലെ സ്വീകാര്യമായിരിക്കും.

**2. ശ്രവണം**

*'ശ്രവിക്കുക എന്നതാണ് ആദ്യപടി. പക്ഷേ അത് മുൻവിധികളില്ലാത്ത ഒരു തുറന്ന മനസ്സും ഹൃദയവും ആവശ്യപ്പെടുന്നു'.* അൽമായർ, യുവജനങ്ങൾ, സ്ത്രീകൾ എന്നിവരുടെയും സമൂഹത്തിന്റെ പിന്നാമ്പുറങ്ങളിലുള്ളവരുടെയും ശബ്ദം നാം പ്രാധാന്യത്തോടെ ശ്രവിക്കുന്നുണ്ടോ? അതോ മുൻവിധികൾ

നമ്മുടെ കാതുകളെ കൊട്ടി അടക്കുന്നുണ്ടോ? എന്റെ ശബ്ദത്തിന് സഭയിൽ സ്ഥാനവുമില്ല, സ്വീകാര്യതയുമില്ല എന്ന നാളുകളായുള്ള മുറവിളിക്ക് ഒരു വലിയ പരിഹാരമാകും ശ്രവണം. ഒരു വ്യക്തിയെ ശ്രവിക്കുമ്പോൾ അയാളുടെ 'ഇട'ത്തെ മാനിക്കുകയും വ്യക്തിത്വത്തെ അംഗീകരിക്കുകയുമാണ് ചെയ്യുന്നത് എന്ന് മറക്കാതിരിക്കാം.

**3. തുറന്നു സംസാരിക്കുന്നത്**

*'എല്ലാവരും ധൈര്യത്തോടും തുറവോടും സംസാരിക്കാനായി ക്ഷണിക്കപ്പെടുന്നു. അതായത്, സ്വാതന്ത്ര്യത്തിലും സത്യത്തിലും ഉപവിയിലും ഉൾച്ചേർന്ന് സംസാരിക്കാൻ'.* ധൈര്യത്തോടും, സത്യസന്ധമായും ഉത്തരവാദിത്വത്തോടും കൂടെ സഭയിലും സമൂഹത്തിലും നമുക്ക് സംസാരിക്കാനാവണം. മാധ്യമങ്ങളോടും നാം സംവദിക്കണം. ഇത് തുറവിക്കു ലഭിക്കുന്ന അംഗീകാരമായി ഞാൻ കണക്കാക്കുന്നു. തുറന്നുപറച്ചിൽ കുറ്റാരോപണമല്ല മറിച്ച് നവീകരണത്തിനുള്ള സൂചനയായി മാറണം.

**4. ആചരണം**

*'സാമൂഹ്യമായി ദൈവവചനം കേൾക്കുകയും ദിവ്യബലി അർപ്പിക്കുകയും ചെയ്തെങ്കിൽ മാത്രമേ 'ഒരുമിച്ചുള്ള സഞ്ചാരം' സാധ്യമാകൂ'.* ആരാധനക്രമത്തിലും, വിശുദ്ധീകരണ ശുശ്രൂഷയിലും വിശ്വാസികളുടെ സജീവ പങ്കാളിത്തം പ്രോത്സാഹിപ്പിക്കണം. ശ്രോതാക്കളും, കാണികളും എന്ന നിലയിൽ നിന്ന് അനൗദ്യോഗിക സഹകാർമ്മികരായി വിശ്വാസികൾ മാറുമ്പോൾ സഭ യഥാർത്ഥ ആരാധനാ സമൂഹമായി പരിണിക്കും.

**5. പ്രേക്ഷിത ദൗത്യത്തിലുള്ള കൂട്ടുത്തരവാദിത്വം**

*'സഭയിലെ എല്ലാ അംഗങ്ങളും സഭയുടെ പ്രേക്ഷിത ദൗത്യത്തിൽ പങ്കാളികളാവാൻ വിളിക്കപ്പെട്ടിരിക്കുന്നു'.* സഭാമക്കളെല്ലാം പ്രേക്ഷിത ഭാവമുള്ള ശിഷ്യരായിരിക്കയാൽ, അവരവരുടെ പ്രവർത്തനമേഖലകളിൽ ദൗത്യബോധത്തോടെ വ്യാപരിക്കണം. സമൂഹത്തിന്റെ വ്യത്യസ്ത മേഖലകളിൽ പലവിധത്തിൽ സേവനം ചെയ്യുന്നവരെ സഭ പിന്തുണക്കുന്നുണ്ട് എന്നു വരുമ്പോൾ ഒരുമിച്ചുള്ള സഞ്ചാരത്തിന് ആളേറെയാകും.

**6. സഭയിലും സമൂഹത്തിലുമുള്ള സംവാദം**

*'സംവാദം സ്ഥിരോത്സാഹത്തിന്റെ പാതയിലാണ്'.* ചുറ്റുമുള്ള എല്ലാവരോടും, സഭക്കുള്ളിലുള്ളവരോടും, പുറത്തുള്ളവരോടും സംവദിക്കാനുള്ള സാധ്യതകൾ ആരായുന്നത് സഭയുടെ നിത്യവസന്തത്തിന്റെ അടയാളമാണ്. സംവാദം ചർച്ചയുടെ അവസരം മാത്രമല്ല, പഠനത്തിന്റേതുകൂടിയാണെന്ന് പറയുമ്പോൾ സംവാദത്തിന്റെ മൂല്യം വർദ്ധിക്കുന്നു.

**7. ഇതര ക്രൈസ്തവ സമൂഹങ്ങളുമായുള്ള സംവാദം (Ecumenism)**

*'ജ്ഞാനസ്നാനം വഴി ഒന്നായിരിക്കുന്ന വ്യത്യസ്ത ക്രൈസ്തവ വിശ്വാസസമൂഹങ്ങളുമായുള്ള സംവാദത്തിനു സിനഡാത്മക സഞ്ചാരത്തിൽ സവിശേഷ സ്ഥാനമാണുള്ളത്'.* എക്യുമെനിസത്തിന്റെ തടസ്സങ്ങളും, സാദ്ധ്യതകളും, ഫലങ്ങളും തിരിച്ചറിഞ്ഞ് അപ്രകാരമുള്ള സഹയാത്രയുടെ സാക്ഷ്യം നൽകേണ്ടത് ക്രൈസ്തവരുടെ വലിയ ഉത്തരവാദിത്തമാണ്.

**8. അധികാരവും പങ്കാളിത്തവും**

*'പങ്കാളിത്തവും കൂട്ടുത്തരവാദിത്വമുള്ളതാണ് ഒരു സിനഡാത്മകസഭ'.* നമ്മുടെ രൂപതാഭരണത്തിൽ അധികാരം എങ്ങനെയാണ്, വിനിയോഗിക്കപ്പെടുന്നതെന്നും, കൂട്ടുത്തരവാദിത്തം എത്ര മാത്രം ഉണ്ടെന്നുള്ളതും കണ്ടെത്തുന്നത് പങ്കാളിത്ത സ്വഭാവമുള്ള സഭയുടെ ലക്ഷണമാണ്. ഒരുമിച്ചുള്ള സഞ്ചാരത്തിന് ഒരവശ്യ ഘടകവുമാണിത്.

**9. വിവേചിച്ചറിയുന്നതും തീരുമാനിക്കുന്നതും**

*'ആത്മാവിനോടുള്ള പൊതുവായ അനുസരണത്തിൽ നിന്നു ഉരുത്തിരിയുന്ന അഭിപ്രായ ഐക്യത്തിന്റെ അടിസ്ഥാനത്തിൽ വിവേചിച്ചറിവുവഴി തീരുമാനങ്ങൾ കൈക്കൊള്ളുന്നതാണ് ഒരു സനിഡാത്മക ശൈലി'.* നമ്മുടെ സഭയിൽ കൂടിയാലോചനയും തീരുമാനം എടുക്കലും തമ്മിലുള്ള ബന്ധവും, സുതാര്യതയും കണക്കുകാണിക്കലുമെല്ലാം വിചിന്തനത്തിനു വിധേയമാക്കുന്നത് ഇന്നത്തെ സഭയെ മനസാ വഹിക്കുവാൻ അൽമായരെ പ്രാപ്തരാക്കും.

**10. സിനഡാത്മകതയിൽ നമ്മെത്തന്നെ രൂപീകരിക്കുന്നത്**

*'മനുഷ്യവ്യക്തിയുടെയും, ക്രിസ്ത്യാനിയുടെയും കുടുംബങ്ങളുടെയും സമൂഹങ്ങളുടെയും രൂപീകരണത്തിനുള്ള ഒരു വിദ്യാഭ്യാസ തത്വമായി മാറാനാണ് ഒരുമിച്ചുള്ള സഞ്ചാരം എന്നതിന്റെ ആദ്ധ്യാത്മികത ഉദ്ദേശിക്കപ്പെട്ടിരിക്കുന്നത്'.* ക്രിസ്തീയ സമൂഹത്തിൽ ഉത്തരവാദിത്തപൂർവ്വമുള്ള കർത്തവ്യങ്ങൾ നിറവേറ്റുന്നവരെ കേട്ടും, അവരോട് സംവദിച്ചും, ഒരുമിച്ച് സഞ്ചരിക്കുവാൻ അവരെ കൂടുതൽ പ്രാപ്തരാക്കുക എന്ന ഉദ്ദേശ്യം മാതൃകാപരവും ശ്ലാഘനീയവുമാണ്. പല പൊതു പ്രമുഖരേയും അൽമായ പ്രമുഖരാക്കുവാൻ ഈ നടപടി ഉപകരിക്കും എന്നത് തീർച്ചയാണ്.



സിനഡിന്റെ ഒരുക്കരേഖയുടെ സമാപന ഖണ്ഡികയിൽ പ്രതീക്ഷാനിർഭരമായ ഒരു പ്രസ്താവന ദർശിക്കുവാനാകും. പഠനങ്ങൾക്കും, രേഖകൾക്കും ഒരു കുറവുമില്ലാത്ത കത്തോലിക്കാ സഭയിൽ ഇനി ഒരു രേഖകൂടി പുറപ്പെടുവിക്കുക എന്നതല്ല ഈ ആലോചനാ പ്രക്രിയയുടെ ലക്ഷ്യമെന്നു പറയുന്നു. മറിച്ച്, സിനഡിന്റെ ഉദ്ഘാടനവേളയിൽ ഫ്രാൻസിസ് മാർപ്പാപ്പ പറഞ്ഞത് "സ്വപ്നങ്ങൾ നട്ടുപിടിപ്പിക്കാനും, പ്രവചനങ്ങളും ദർശനങ്ങളും പുറത്തെടുക്കാനും പ്രത്യാശ തഴച്ചുവളരാൻ അനുവദിക്കാനും...മുറിവുകൾ വച്ചുകെട്ടാനും ബന്ധങ്ങൾ ഒരുമിച്ച് തുന്നിച്ചേർക്കാനും പ്രതീക്ഷയുടെ ഒരു പുലരി ഉണർത്താനും...നമ്മുടെ കരങ്ങൾക്ക് ശക്തി പകരുന്ന പ്രദീപ്തമായ ഒരു വിഭവസമ്പന്നത സൃഷ്ടിക്കാനും വേണ്ടിയാണിത്". ആ വാക്കുകളിൽ നിഴലിടുന്ന ആത്മാർത്ഥയും, പാരസ്പര്യവും ആർദ്രതയും മൂന്നാം സഹസ്രാബ്ദത്തിലെ സഭക്ക് ഊർജ്ജം പകരും. അങ്ങനെ സഭ നിത്യയൗവ്വനത്തിൽ തുടരുകയും ചെയ്യും.



# റോമിലെ ഏഴ് തീർത്ഥാടന ദേവാലയങ്ങൾ
(രണ്ടാം ഭാഗം)

റവ. ഫാ. മാത്യു ചാർത്താക്കുഴി

**ജറുസലേമിലെ വിശുദ്ധ കുരിശിന്റെ ദേവാലയം**

"ബസിലിക്ക സാന്താ ക്രോച്ചേ ജറുസലേമ്മേ" റോമിലെ ഏഴുതീർത്ഥാടന ദേവാലയങ്ങളിൽ വളപ്രെത്യേകതകളുള്ള ഒരു മൈനർ ബസിലിക്കയാണ്. റോമിലാണ് ഈ ദേവാലയം നിർമ്മിച്ചിരിക്കുന്നതെങ്കിലും നാമം കൊണ്ട് ജറുസലേമിലായിരിക്കുന്നതിന് പിന്നിൽ വലിയൊരു ചരിത്രമുണ്ട്. ക്രിസ്തുവർഷം 325-ലാണ് റോമൻ ചക്രവർത്തിയായിരുന്ന കോൺസ്റ്റന്റൈൻ ഒന്നാമന്റെ അമ്മ വി. ഹെലനി രാജ്ഞിയുടെ പ്രസിദ്ധമായ വിശുദ്ധനാട് സന്ദർശനം. എ.ഡി. 326-ൽ നമ്മുടെ കർത്താവിന്റെ കുരിശ് രാജ്ഞി അവിടെ കണ്ടെത്തുകയും അത് റോമിൽ കൊണ്ടുവരികയും ചെയ്തുവെന്നാണ് ക്രിസ്തീയ പാരമ്പര്യം.

കർത്താവിനെ ക്രൂശിച്ച ഗോഗുൽത്താമല ഉൾപ്പെടുന്ന ജറുസലേം പ്രദേശത്തുനിന്ന് മൂന്ന് നൂറ്റാണ്ടിന് ശേഷവും ഈ വിശുദ്ധ കുരിശ് നശിപ്പിക്കപ്പെടാതെ സംരക്ഷിക്കപ്പെട്ടതിന് പിന്നിൽ വലിയൊരു കഥയുണ്ട്. റോമൻ ചക്രവർത്തിയായിരുന്ന ഹേഡ്രിയന്റെ (76-138) ഒരു കുടില ചിന്ത പിന്നീട് ക്രിസ്തീയ വിശ്വാസികൾക്ക് അനുഗ്രഹമായിത്തീർന്നു. യഹൂദരും ക്രിസ്ത്യാനികളും ജറുസലേമിലെ ഈ പ്രദേശം തങ്ങളുടെ മതപരമായ കാര്യങ്ങൾക്ക് ഇനിയൊരിക്കലും ഉപയോഗിക്കാതിരിക്കാൻ റോമൻ ദേവനായ ജൂപ്പിറ്ററിന്റെ പ്രതിമ ഈ മലയിൽ സ്ഥാപിക്കുകയും വീനസ് ദേവതയുടെ ഒരു അമ്പലം കർത്താവിനെ കുരിശിച്ച സ്ഥലത്തുതന്നെ പണിയുകയും ചെയ്തു. ജറുസലേം ദേവാലയം നശിപ്പിക്കപ്പെടുകയും ജറുസലേം യഹൂദന്മാർക്ക് വിലാപനഗരമായി പരിണമിക്കുകയും ചെയ്ത കാലത്താണ് ഹെഡ്രിയാന്റെ ഈ സന്ദർശനവും തുടർന്നുള്ള നഗരത്തിന്റെ പുനർനിർമ്മാണവും. യേശുവിനെ കുരിശിച്ച സ്ഥലം ഒരിക്കലും ക്രിസ്ത്യാനികൾ ഉപയോഗിക്കരുതെന്ന് കരുതി അദ്ദേഹം ചെയ്ത പ്രവൃത്തി ആ സ്ഥലം സംരക്ഷിക്കപ്പെടുന്നതിന് കാരണമായിത്തീർന്നു.

ഹെലനി രാജ്ഞി തന്റെ ജറുസലേം സന്ദർശന വേളയിൽ തദ്ദേശിയരായആളുകളുടെ സഹായത്തോടെ കർത്താവിനെ കുരിശിച്ച സ്ഥലം കൃത്യമായി കണ്ടെത്തി. അവിടെ കണ്ടെത്തിയ മൂന്ന് കുരിശിൽ കർത്താവിന്റെ കുരിശ് തിരിച്ചറിയുന്നത് വലിയൊരു അത്ഭുതം സംഭവിക്കുന്നതോടെയാണ്. മരണാസന്നനായ ഒരു സ്ത്രീ ഈ കുരിശിനെ സ്പർശിച്ചപ്പോൾ സൗഖ്യം ലഭിക്കുകയും അങ്ങനെ അത് യേശുവിന്റെ കുരിശാണെന്ന് ഉറപ്പിക്കുകയും ചെയ്തു. പിന്നീട് വിജാതീയ ദേവന്മാരുടെ വിഗ്രഹങ്ങൾ അവിടെനിന്ന് നീക്കം ചെയ്തു പുതിയൊരു ദേവാലയം നിർമ്മിക്കുന്നതിന് ഹെലനി രാജ്ഞി തുടക്കം കുറിച്ചു. എ.ഡി. 335-ൽ അവിടെ നിർമ്മിച്ച ഈ ദേവാലയത്തിന്റെ കൂദാശാദിനമാണ് കുരിശിന്റെ പുകഴ്ചയുടെ ദിവസമായി സെപ്റ്റംബർ 14-ന് സഭ ആഘോഷിക്കുന്നത്.

വിശുദ്ധ നാട്ടിൽ നിന്നും ഹെലനി രാജ്ഞി കണ്ടെത്തി ജറുസലേമിലേക്ക് കൊണ്ടുവന്ന അമൂല്യങ്ങളായ ഈ തിരുശേഷിപ്പുകളുടെ സംരക്ഷണാർത്ഥം



നിർമ്മിച്ച ദേവാലയമാണ് ഇപ്പോൾ റോമിൽ നിലനിൽക്കുന്ന ജറുസലേമിലെ വിശുദ്ധ കുരിശിന്റെ ബസിലിക്ക. മറ്റു ദേവാലയങ്ങളിൽ നിന്നും ഇത് വ്യത്യസ്തമായിരിക്കണം എന്ന ചിന്തയോടെ കർത്താവിനെ കുരിശിച്ച പ്രദേശത്തു നിന്നും കൊണ്ടുവന്ന മണ്ണുകൊണ്ടാണ് ഈ ദേവാലയത്തിന്റെ തറ നിരപ്പാക്കിയിരിക്കുന്നത്. രാജ്ഞിയുടെ ചിന്തയനുസരിച്ച് ഈ ദേവാലയം ഇപ്പോൾ റോമിലല്ല പിന്നെയോ ജറുസലേമിൽ തന്നെയാണ്. കാരണം ജറുസലേമിന്റെ ഒരു ഭാഗം തന്നെയാണ് ഇവിടെ കൊണ്ടുവന്നു പ്രതിഷ്ഠിച്ചിരിക്കുന്നത്.

ലാറ്ററൻ ബസലിക്കയിൽ നിന്നും അധികം വിദൂരത്തല്ലാതെ സ്ഥിതി ചെയ്യുന്ന ഈ ദേവാലയം ഇവിടെ പണിതുയർത്തിയിരിക്കുന്നതിനും ചില കാരണങ്ങളുണ്ട്. നിത്യനഗരമായ റോം നിർമ്മിച്ചിരിക്കുന്ന ഏഴുകുന്നുകളിൽ ഒന്നായ എസ്കുലിനോ കുന്നിലുള്ള ഈ പ്രദേശം അഗസ്റ്റസ് ചക്രവർത്തിയുടെ കാലത്ത് റോമിലെ രാജകുടുംബാംഗങ്ങളുടെ കൊട്ടാരങ്ങൾ നിലനിന്ന പ്രദേശമായിരുന്നു. ഇവിടെ ഒരു കൊട്ടാരവും ഒരു കളിസ്ഥലവും അർദ്ധവൃത്താകൃതിയിലുള്ള ഒരു നടനശാലയും (Amphitheatre) നിലനിന്നിരുന്നു. എ.ഡി. 271–275 കാലഘട്ടത്തിൽ ഔറേലിയൻ ചക്രവർത്തി റോമൻ നഗരത്തിന് ചുറ്റും നിർമ്മിച്ച വലിയ മതിൽ ഇതുവഴിയാണ് കടന്ന് പോയിരുന്നത്. കോൺസ്റ്റന്റീൻ ചക്രവർത്തി സാമ്രാജ്യ തലസ്ഥാനം കോൺസ്റ്റാന്റിനോപ്പിളിലേക്ക്മാറ്റിയപ്പോൾ ഇവിടെയുള്ള കൊട്ടാരം തന്റെ അമ്മ ഹെലനി രാജ്ഞിയുടെ വാസത്തിനായി വിട്ടുനൽകി.

ചക്രവർത്തിമാർ നിർമ്മിച്ച അവരുടെ വാസഗേഹം എന്നതിനാൽ ഈ കൊട്ടാരങ്ങൾ അറിയപ്പെട്ടിരുന്നത് "സെസ്സോറിയം" എന്നായിരുന്നു. ഹെലനി രാജ്ഞിയുടെ കാലത്ത് "പാലാത്തിയും സെസ്സോറിയം" എന്ന് വിളിച്ചിരുന്ന ഈ സ്ഥലമാണ് ജറുസലേമിലെ വിശുദ്ധ കുരിശിന്റെ ദേവാലയം നിർമ്മിക്കാനായി രാജ്ഞി തിരഞ്ഞെടുക്കുന്നത്. തന്റെ ഭവനത്തോട് ചേർന്നു തന്നെ അതിവിശുദ്ധങ്ങളായ ഈ തിരുശേഷിപ്പുകൾ സൂക്ഷിക്കപ്പെടണമെന്ന് വി. ഹെലനി ആഗ്രഹിച്ചിരുന്നു. ഹെലനി രാജ്ഞി നിർമ്മിച്ച ചാപ്പൽ ഇന്ന് പ്രധാന ദേവാലയത്തിന്റെ ഉള്ളിലായി സ്ഥിതി ചെയ്യുന്നു. കാൽവരി മലയിൽ കണ്ടെത്തിയ കർത്താവിന്റെ കുരിശിന്റെ ഭാഗങ്ങളും മറ്റു തിരുശേഷിപ്പുകളും ഇവിടെ കാണാം. തന്റെ വസതിയോട് ചേർന്നായിരുന്നതുകൊണ്ട് രാജ്ഞി ഇവിടെ മിക്കപ്പോഴും പ്രാർത്ഥനക്കായി വരികയും ദേവാലയത്തിന്റെ സംരക്ഷണത്തിന് പ്രത്യേക ശ്രദ്ധ നല്കുകയും ചെയ്തു.

ആദ്യകാലങ്ങളിൽ ഈ ബസിലിക്കയുടെ നാമം "ബസിലിക്ക എലനിയാന" (ഹെലനിയുടെ ബസിലിക്ക) എന്നായിരുന്നു. എട്ടാം നൂറ്റാണ്ടിൽ ഗ്രിഗറി രണ്ടാമൻ മാർപാപ്പയും ഹെഡ്രിയാൻ ഒന്നാമൻ മാർപാപ്പയും ഈ ബസിലിക്ക നവീകരിക്കുന്നതിന് മുൻകൈയെടുത്തു. പന്ത്രണ്ടാം നൂറ്റാണ്ടിൽ റൊമനിസ്റ്റിക് നിർമ്മാണ മാതൃകയിൽ പുതിയ മണിമേട ഉൾപ്പെടെയുള്ള പുനരുദ്ധാരണം നടത്തി ദേവാലയം വീണ്ടും വിപുലമാക്കി. സ്പാനിഷ് കർദിനാൾ പെദ്രോ മെൻഡോസ ഈ ബസിലിക്കയുടെ ചുമതല ഉണ്ടായിരുന്ന കാലത്ത് നടത്തിയ നവീകരണ പ്രവർത്തന വേളയിൽ (1478–1495) ക്രിസ്തുവിന്റെ കുരിശിന്റെ മുകളിൽ "നസറായനായ യേശു, യഹൂദന്മാരുടെ രാജാവ്" (*Iesus Nazarenus, Rex Iudaeorum*) എന്ന് എഴുതിയ ഫലകം ബസിലിക്കയുടെ ഒരു ഭിത്തിയിൽ ഭദ്രമായി സൂക്ഷിച്ചിരിക്കുന്നത് കണ്ടെത്തി. ഇന്നും ഇവിടെ കാണാൻ സാധിക്കുന്ന ഈ ഫലകം ഹെലന രാജ്ഞി ഇവിടെ സ്ഥാപിച്ചതാണെന്ന്വിശ്വസിക്കപ്പെടുന്നു.

ഈ ബസിലിക്കയോട് ചേർന്ന് ഔറേലിയൻ മതിലിന് സമീപത്തു നിത്യസഹായമാതാവിന്റെ ഒരു ചാപ്പലും ഇന്ന് നിലവിലുണ്ട്. ഈ ചാപ്പൽ 1476–ൽ സിക്സ്റ്റസ് നാലാമൻ മാർപാപ്പ പണികഴിപ്പിച്ചതാണ്. ഒരിക്കൽ ഈ ദേവാലയത്തിന് സമീപത്തുകൂടി മാർപാപ്പ യാത്ര ചെയ്യുന്ന സമയത്ത് വലിയ കൊടുങ്കാറ്റും മഴയും ഉണ്ടാവുകയും അതിൽ നിന്ന് രക്ഷനേടുന്നതിനായി ഔറേലിയൻ മതിലിനോട് ചേർന്നുനിന്ന സിക്റ്റസ് മാർപാപ്പ അവിടെയുണ്ടായിരുന്ന മാതാവിന്റെ രൂപത്തിൽ നോക്കി മാധ്യസ്ഥം അപേക്ഷിച്ചു പ്രാർത്ഥിച്ചു. അത്ഭുതകരമായി മാതാവ് തന്നെ സംരക്ഷിച്ചതിന്റെ ഓർമ്മയ്ക്കായി മാർപാപ്പ ഇവിടെ ഒരു ചാപ്പൽ നിർമ്മിച്ചു. ഈ ബസിലിക്ക ഇന്നത്തെ രീതിയിലുള്ള മാറ്റങ്ങൾക്ക് വിധേയമായത് പതിനെട്ടാം നൂറ്റാണ്ടിലാണ്. അതിന്റെ പ്രധാന കാരണം ഈ ദേവാലയത്തിന്റെ സ്ഥാനീയ കർദിനാളായിരുന്ന ലംബർട്ടീനി ബെനഡിക്ട് പതിനാലാമൻ മാർപാപ്പ ആയി എന്ന

താണ്. ദേവാലയത്തിനുള്ളിലും പുറത്തുമായി അന്ന് ധാരാളം നവീകരണ പ്രവർത്തനങ്ങൾ നടന്നു. ഇരുപതാം നൂറ്റാണ്ടിന്റെ ആദ്യദശകത്തിൽ 1910–ൽ പത്താം പിയൂസ് മാർപാപ്പ ഇതൊരു ഇടവക ദേവാലയമായി പ്രഖ്യാപിച്ചു. മാർപ്പാപ്പയുടെ പ്രത്യേക പ്രതിനിധി കർദിനാൾ റെസ്പീഗിയുടെ പ്രഖ്യാപനം ഇവിടുത്തെ വിശ്വാസികൾ കരഘോഷത്തോടെയാണ് അംഗീകരിച്ചത്.

മറ്റൊരു പ്രത്യേക കാരണത്താൽ കൂടി ഈ ദേവാലയം ഇന്ന് അനേക തീർത്ഥാടകരെ ആകർഷിക്കുന്നുണ്ട്. അന്തോണിയേത്ത മെയോ എന്ന ഈ ഇടവകക്കാരിയായ ആറു വയസുള്ള കുട്ടിയെ അടക്കിയിരിക്കുന്ന ദേവാലയം എന്ന പ്രത്യേകത കൂടി ഈ ദേവാലയത്തിനുണ്ട്. 1930 ഡിസംബർ 15–നു ജനിച്ചു 1937 ജൂലൈ 3–നു മരിച്ച അന്തോണിയേത്തയെ വിശുദ്ധ പദവിലേക്കുയർത്തുന്ന നാമകരണനടപടികൾ പുരോഗമിക്കുന്നു. അൾത്താര വണക്കത്തിലേക്ക് അവൾ ഉയർത്തപ്പെടുമ്പോൾ സഭ ഔദ്യോഗികമായി വിശുദ്ധയായി പ്രഖ്യാപിക്കുന്ന ഏറ്റം പ്രായം കുറഞ്ഞ ആളായിരിക്കും അന്തോണിയേത്ത. കാലിന്റെ അസ്ഥികളെ ക്യാൻസർ ബാധിച്ചപ്പോഴും അസാധാരണ മനസ്സ്ഥൈര്യത്തോടെയും വിശുദ്ധിയോടെയും അതിനെ നേരിട്ട ആറു വയസുകാരി യേശുവിനെ അഭിസംബോധന ചെയ്തുകൊണ്ട് എഴുതിയ കത്തുകൾ കത്തോലിക്ക ദൈവശാസ്ത്രപണ്ഡിതർ ആത്മജ്ഞാന (mystical) കൃതികൾ എന്നാണ് വിശേഷിപ്പിച്ചിരി ക്കുന്നത്. ചരിത്രപരമായി ഈ ദേവാലയത്തിനുള്ള വലിയ പ്രാധാന്യത്തോടൊപ്പം നൂറ്റാണ്ടുകൾ പഴക്കമുള്ള ഈ ദേവാലയത്തെ അന്തോണിയേത്തയുടെ ഭൗതീക ശരീരം അന്ത്യവിശ്രമം കൊള്ളുന്ന സ്ഥലമെന്ന നിലയിലും തീർത്ഥാടകരുടെ ശ്രദ്ധാകേന്ദ്രമാക്കുന്നു.

**വി. ലോറൻസിന്റെ ബസിലിക്ക**

"സാൻ ലൊറെൻസോ ഫോറിലെ മൂറാ" റോമിലെ ഏഴു തീർത്ഥാടന ദേവാലയങ്ങളിലൊന്നാണ്. ക്രിസ്തുവർഷം 258–ൽ രക്തസാക്ഷിത്വം വരിച്ച സഭയിലെ ആദ്യകാല ഡീക്കന്മാരിൽ പ്രമുഖനായ വി. ലോറൻസിന്റെ നാമത്തിലുള്ള താണ് ഈ ദേവാലയം. വലേറിയൻ ചക്രവർത്തിയുടെ കാലത്ത് (200–260) വലിയ മതപീഡനത്തിലൂടെ സഭ കടന്നു പോയി. ഇക്കാലയളവിൽ ക്രിസ്തീയ വിശ്വാസികൾ റോമിലെ പ്രശസ്തമായ ഭൂഗർഭക്കല്ലറകളിൽ (catacomb) താമസിച്ചു കൊണ്ടായിരുന്നു തങ്ങളുടെ ആത്മീയ കർമ്മങ്ങൾ നിർവഹിച്ചത്. വി. ലോറൻസിനെ അടക്കം ചെയ്ത റോമൻ മതിലിന് പുറത്തുള്ള ഈ ബസിലിക്കഉൾപ്പെടുന്ന പ്രദേശങ്ങൾ മധ്യകാലയുഗത്തിൽ ലോറൻസിന്റെ പട്ടണം എന്ന അർത്ഥത്തിൽ "ലൗറെൻന്തീനോപോലീസ്" എന്നായിരുന്നു അറിയപ്പെട്ടിരുന്നത്.

വി. ലോറൻസ് റോമൻ സാമ്രാജ്യത്തിന്റെ ഭാഗമായിരുന്ന സ്പെയിനിലെ വലൻസിയ പ്രദേശത്തു ക്രിസ്തുവർഷം 225 ഡിസംബർ 31–ന് ജനിച്ചു. അദ്ദേഹത്തിന്റെ മാതാപിതാക്കൾ സഭ രക്തസാക്ഷികളുടെ ഗണത്തിൽ ഉൾപ്പെടുത്തിയിരിക്കുന്ന വി. ഒറെൻസിയോയും വി. പാസിയെൻസിയയുമാണ്. ഉന്നത വിദ്യാഭ്യാസത്തിനായി സർഗോസ പട്ടണത്തിലേയ്ക്ക് ലോറൻസ് യൗവ്വനകാലത്ത് പോവുന്നു. ഗ്രീക്കുകാരനായ സിക്സ്റ്റസിനെ ഇവിടെ വച്ചാണ് ലോറൻസ് പരിചയപ്പെടുന്നത്. പിന്നീട് മാർപാപ്പയായ സിക്റ്റസ് രണ്ടാമൻ ഇവിടുത്തെ ഉന്നതവിദ്യാഭ്യാസ സ്ഥാപനത്തിലെ പേരുകേട്ട അദ്ധ്യാപകരിൽ ഒരാളായിരുന്നു. സുവിശേഷ പ്രഘോഷണം ലക്ഷ്യം വച്ചാണ് ലോറൻസും സിക്റ്റസും ഒരുമിച്ച് പത്രോസ്–പൗലോസ് ശ്ലീഹന്മാരുടെ അസ്ഥികൾ ഉറങ്ങുന്ന റോമാനഗരം ലക്ഷ്യമാക്കി യാത്ര ചെയ്യുന്നത്. ഈ യാത്ര അവരുടെ സൗഹൃദത്തെ ദൃഢപ്പെടുത്തുകയും ദൗത്യത്തെ സ്ഥിരീകരിക്കുകയും ചെയ്യുന്നതിന് ഉപകരിച്ചു. തന്റെ വിദ്യാർത്ഥിയും സ്നേഹിതനും സഹയാത്രികനുമായിരുന്ന ലോറൻസിനെ സിക്സ്റ്റസ് മാർപാപ്പ ചെറുപ്രായത്തിൽ തന്നെ റോമിലെ ഡീക്കന്മാരുടെ തലവനായി നിയമിക്കുന്നു.

ലോറൻസ് തന്റെ ദൗത്യം ധീരതയോടെയും തീക്ഷ്ണതയോടെയും നിർവഹിച്ചു ക്രിസ്തീയ വിശ്വാസത്തിൽ ദൈവജനത്തെ ബലപ്പെടുത്തി. എന്നാൽ വലേറിയൻ ചക്രവർത്തി ക്രിസ്തീയ വിശ്വാസത്തെ തന്റെ സാമ്രാജ്യത്തിൽ നിന്നും തുടച്ചു നീക്കുക എന്ന ലക്ഷ്യത്തോടെ മതപീഢനം ആരംഭിച്ച സമയമായിരുന്നു ഇത്. കാർത്തേജിലെ ബിഷപ്പായിരുന്ന വി. സിപ്രിയാൻ ഈ കാലഘട്ടത്തിലെ മതപീഢനത്തെക്കുറിച്ചു ഇപ്രകാരമാണ് രേഖപ്പെടുത്തിയിരിക്കുന്നത്:"വലേറിയൻ ചക്രവർത്തി റോമൻ സെനറ്റിൽ പാസ്സാക്കിയ നിയമം അനുസരിച്ചു എല്ലാ ക്രിസ്തീയ ബിഷപ്പുമാരെയും പുരോഹിതരെയും ഡീക്കന്മാരെയും എവിടെ വച്ചു കണ്ടാലും കൊന്നുകളയേണ്ടതാണ്. അങ്ങനെ കൊല്ലപ്പെടുന്നവരുടെയെല്ലാം സ്വത്തുക്കൾ പൊതുഖജനാവിലേക്ക് കണ്ടുകെട്ടുകയും ചെയ്യണം. അതിൻപ്രകാരം ഓഗസ്റ്റ് 6–ന് റോമിലെ ഭൂഗർഭകല്ലറയിൽ പ്രാർത്ഥനയിലായിരുന്ന സിക്സ്റ്റസ് രണ്ടാമൻ മാർപാപ്പയും നാല് ഡീക്കന്മാരും മഹത്വകരമായ രക്തസാക്ഷി മകുടം ചൂടുന്നു". കലിസ്റ്റസ് മാർപാപ്പയുടെ നാമത്തിൽ അറിയപ്പെടുന്ന ഭൂഗർഭ സെമിത്തേരിയിൽ വി. കുർബാന അർപ്പിക്കുന്ന സമയത്തു സിക്സ്റ്റസ് രണ്ടാമൻ മാർപാപ്പയെ വധിച്ചുവെന്നാണ് സഭാചരിത്രം പറയുന്നത്.

സിക്സ്റ്റസ് മാർപാപ്പ നിയമിച്ച ഏഴു ഡീക്കന്മാരിൽ ഏറ്റം ചെറുപ്പക്കാരനും ഊർജ്ജസ്വലനുമായിരുന്നു ലോറൻസ്. അദ്ദേഹം സഭയുടെ സ്വത്തുക്കൾ കൈകാര്യം ചെയ്യുന്ന റോമിലെ ആർച്ചു ഡീക്കൻ ആയിരുന്നു. അതുപോലെ തന്നെ റോമിലെ പാവങ്ങളുടെ സംരക്ഷണ ചുമതലയും അദ്ദേഹത്തിനായിരുന്നു. മിലാനിലെ ബിഷപ്പായിരുന്ന അംബ്രോസിന്റെ വിവരണത്തിൽ റോമൻ ഭരണാധികാരികൾ സിക്റ്റസ് മാർപാപ്പയെ രക്തസാക്ഷി ആക്കിയപ്പോൾ ആ പാത പിന്തുടരാൻ സാധിക്കാത്തതിൽ ദുഖിതനായിരുന്ന ലോറൻസിനും ദൈവം വലിയ സാക്ഷ്യം നല്കുന്നതിന് വഴിയൊരുക്കി.

റോമിലെ പ്രീഫെക്ട് സഭാസ്വത്തുക്കൾ എല്ലാം ശേഖരിച്ചു റോമൻ ഖജനാവിൽ അടക്കാൻ വി. ലോറൻസിനോട് കല്പിച്ചു. അദ്ദേഹം ഈ സ്വത്തുക്കൾ എല്ലാം സ്വരുക്കൂട്ടുന്നതിന് മൂന്ന് ദിവസം ആവശ്യപ്പെട്ടു. തിരികെച്ചെന്ന് കൈയ്യിലുണ്ടായിരുന്ന തുൾപ്പെടെ എല്ലാ സ്വത്തുക്കളും പാവങ്ങൾക്ക് വിതരണം ചെയ്തു. മൂന്നാം ദിവസം റോമിലെ അന്ധരെയും ബധിരരെയും പാവങ്ങളെയും കൂട്ടി റോമൻ

പ്രീഫെക്റ്റിന്റെ സവിധെ കൊണ്ടു ചെന്ന് ഇപ്രകാരം പറഞ്ഞു: "സഭ താങ്കളുടെ റോമൻ ചക്രവർത്തിയേ ക്കാൾ സമ്പന്നയാണ്. ഈ സമ്പന്ന യായ സഭയുടെ വിലയേറിയ നിക്ഷേപ ങ്ങളാണ് ഞാൻ കൊണ്ടുവന്നിരി ക്കുന്നത്. ഇതിൽ രത്നങ്ങളും വൈര ക്കല്ലുകളും സ്ഫടികനിർമ്മിതമായ സഭയുടെ കിരീടങ്ങളും അടങ്ങിയിരി ക്കുന്നു". എ.ഡി. 258 ഓഗസ്റ്റ് 10-ന് മുപ്പത്തിരണ്ട് വയസുകാരനായ വി. ലോറ ൻസിനെ ഒരു വലിയ ചട്ടിയിൽ ഇട്ട് ചുട്ടുകൊല്ലുകയായിരുന്നു. ഐതീഹം പറയുന്നത് ചട്ടിയിൽ കുറെ നേരം വറുത്തപ്പോൾ വി. ലോറൻസ് തന്റെ കൊലയാളികളോട് ഇപ്രകാരം പറഞ്ഞു: "തന്റെ ഒരു ഭാഗം വെന്തു കഴിഞ്ഞു, മറുഭാഗവും വേകുന്നതിനായിതിരി ച്ചിടുക". അദ്ദേഹം രക്തസാക്ഷിയായ സ്ഥലത്താണ് ഇന്നത്തെ വി. ലോറൻ സിന്റെ ദേവാലയം പണിതുയർത്തിയിരി ക്കുന്നത്.

ക്രിസ്തീയ വിശ്വാസികൾ മതസ്വാത ന്ത്ര്യത്തിന്റെ ജീവവായു ശ്വസിക്കാൻ ആരംഭിച്ചപ്പോൾ തന്നെ വിശ്വാസത്തിന് വേണ്ടി ജീവൻ ബലികഴിച്ച രക്തസാ ക്ഷികളെ ആദരിക്കുന്നതിനും അനു സ്മരിക്കുന്നതിനും പ്രഥമ പരിഗണന നൽകി. ആദ്യക്രിസ്തീയ ചക്രവർത്തി എന്നറിയപ്പെടുന്ന കോൺസ്റ്റന്റൈൻ തന്നെ വി. ലോറൻസിനെ അടക്കിയ സ്ഥലത്തു ഒരു ദേവാലയം നിർമ്മിക്കു ന്നതിന് ആരംഭം കുറിച്ചു. പിന്നീട് എ.ഡി. 580-ൽ പെലാജിയൂസ് രണ്ടാമൻ മാർപാപ്പ ഇവിടെയുണ്ടായിരുന്ന ദേവാ ലയം വിപുലീകരിക്കുകയും ധീരരക്ത സാക്ഷിയായ ലോറൻസിന്റെ ശവകുടീര ത്തിലേക്ക് തീർത്ഥാടകരായി എത്തിയ വരെ ഉൾക്കൊള്ളുന്നതിനുള്ള സംവി ധാനങ്ങൾ ഒരുക്കുകയും ചെയ്തു. പതി മൂന്നാം നൂറ്റാണ്ടിൽ ഹൊണോറിയൂസ് മൂന്നാമൻ മാർപാപ്പ ചില പുനർനിർ മ്മാണ പ്രവർത്തനങ്ങൾ ഇവിടെ നട ത്തുകയും ദേവാലയവും അനുബന്ധ സംവിധാനങ്ങളും വിസ്തൃതമാക്കുകയും ചെയ്തു. ലോറൻസിന്റെ രക്തസാക്ഷി ത്വത്തിന് ശേഷം ഇവിടം അനേക ക്രിസ്തീയ വിശ്വാസ ധീരന്മാരുടെ അന്ത്യവിശ്രമസ്ഥലമായി പരിണമിച്ചു.

ഇന്ന് അവിടെയുള്ള ദേവാലയ ത്തിലെ പ്രസിദ്ധമായ ചിത്രങ്ങൾ വി. ലോറൻസിന്റെ രക്തസാക്ഷിത്വത്തെക്കു റിച്ചുള്ള വിവരങ്ങൾ നൽകുന്നുണ്ട്. അതുപോലെ തന്നെ ക്രിസ്തീയ വിശ്വാ സത്തിലെ ആദ്യ രക്തസാക്ഷി ആയി രുന്ന വി. സ്തേഫാനോസിന്റെ ജീവച രിത്രവും ചിത്രങ്ങളിലൂടെ നമുക്ക് വിവ രിച്ചു തരുന്നു. വി. സ്തേഫാനോസി ന്റെയും രക്തസാക്ഷിയായ വി. ജസ്റ്റി ന്റെയും തിരുശേഷിപ്പുകൾ ആറാം നൂറ്റാണ്ടിൽ ജറുസലേമിൽ കണ്ടെത്തു കയും അത് പെലാജിയൂസ് മാർപാപ്പ വി. ലോറൻസിന്റെ ദേവാലയത്തിൽ കൊണ്ടു വന്നു അടക്കം ചെയ്തുവെന്നും ക്രിസ്തീയ ചരിത്രം സാക്ഷിക്കുന്നു. അതുപോലെതന്നെ വാഴ്ത്തപ്പെട്ട ഒൻ പതാം പിയൂസ് മാർപാപ്പയുടെ ഭൗതീക ശരീരം അന്ത്യവിശ്രമം കൊള്ളുന്ന ദേവാലയം കൂടിയാണ് വി. ലോറൻസി ന്റെ ബസിലിക്ക.

ഈ ബസിലിക്കയുടെ മറ്റൊരു പ്രത്യേ കത ഇത് ജറുസലേമിലെ ലത്തീൻ പാത്രിയർക്കീസിന്റെ റോമിലെ ഔദ്യോ ഗിക വസതിയായി 1374 മുതൽ 1847 വരെ ഉപയോഗിച്ചിരുന്നു എന്നതാണ്. രണ്ടാം ലോകമഹായുദ്ധകാലത്ത് അമേരിക്കൻ വിമാനങ്ങൾ റോമിൽ ബോംബുകൾ വർഷിച്ചപ്പോൾ ഈ ദേവാലയത്തിനും കേടുപാടുകൾ സംഭവിച്ചു. എന്നാൽ അന്നവിടെ ഉണ്ടായിരുന്ന ചില ചിത്രങ്ങൾ ഒഴികെ ബാക്കിയെല്ലാം പുനരുദ്ധരിച്ചു പഴയ രീതിയിൽ ആക്കുന്നതിന് സാധി ച്ചിട്ടുണ്ട്.

കോൺസ്റ്റന്റൈൻ ചക്രവർത്തി ഇവിടെ നിർമ്മിച്ച സെമിത്തേരി വളരെ പ്രശസ്തമാണ്. ഈ ഉദ്യമത്തിന് അദ്ദേഹത്തെ പ്രേരിപ്പിച്ച പ്രധാന ഘടകം വി. ലോറൻസിന്റെ അസ്ഥി കളുറങ്ങുന്ന പുണ്യസ്ഥലത്തിനടുത്ത് അന്ത്യവിശ്രമം കൊള്ളാൻ അനേക ക്രിസ്തീയ വിശ്വാസികൾ സഭയ്ക്ക് സ്വാതന്ത്ര്യം ലഭിച്ചതിന് ശേഷവും ആഗ്രഹിച്ചിരുന്നു. 1957-ൽ ഈ പ്രദേശത്തു നടന്ന ഉത്ഖനനത്തിന്റെ ഭാഗമായി മൂന്ന് തട്ടുകളുള്ള സെമിത്തേരി കണ്ടെത്തുകയും അവിടെയുള്ള പല ശവകുടീരങ്ങളിലും രക്തസാക്ഷിയായ ലോറൻസിന്റെ ശവകുടീരത്തിന് സമീപേ അടക്കപ്പെടാനുള്ള ആഗ്രഹം പ്രകടിപ്പി ച്ചതായുള്ള കുറിപ്പുകൾ കണ്ടെത്തു കയും ചെയ്തിട്ടുണ്ട്.

### ദൈവസ്നേഹമാതാവിന്റെ ദേവാലയം

"സാന്തുവാറിയോ ദെല്ല മഡോണ ദെൽ ദിവീനോ അമോറെ" റോമൻ നഗരത്തിന് തെക്കുഭാഗത്തായി സ്ഥിതി ചെയ്യുന്ന ഒരു തീർത്ഥാനാട പള്ളിയാണ്. "ദിവിനോ അമോറെ" (ദൈവ സ്നേഹം) എന്ന ചുരുക്കപ്പേരിലാണ് ഈ ബസിലിക്ക റോമിലെങ്ങും അറിയപ്പെ ടുന്നത്. രണ്ടായിരാമാണ്ടിലെ മഹാ ജൂബിലി വർഷത്തിലാണ് വി. ജോൺ പോൾ രണ്ടാമൻ മാർപാപ്പ ഈ ബസിലിക്കയും തീർത്ഥാടന പള്ളിക ളുടെ ഗണത്തിൽ ഉൾപ്പെടുത്തിയത്. "പരിശുദ്ധ അമ്മേ, ഈ പുണ്യസ ങ്കേതത്തിൽ വരുന്ന ആരും തന്നെ അവരുടെ ഹൃദയത്തിൽ ദൈവസ്നേ ഹത്തിന്റെ ആശ്വാസം അനുഭവിക്കാതെ പോകാൻ ഇടയാകരുത്" എന്ന പ്രസി ദ്ധമായ വചനങ്ങളോടെയാണ് ജോൺ പോൾ രണ്ടാമൻ മാർപാപ്പ ഇതൊരു തീർത്ഥാടന ദേവാലയമായി പ്രഖ്യാ പിച്ചത്.



രണ്ടായിരം വർഷത്തെ ക്രിസ്തീയ ചരിത്രം പേറുന്ന റോമിലെ ഏറ്റം പുതിയ തീർത്ഥാടനകേന്ദ്രങ്ങളിൽ ഒന്നാണ് ഈ "ദിവീനോ അമോറെ" ദേവാലയം. എങ്കിലും ഈ പുണ്യസങ്കേതത്തിനും മൂന്നു നൂറ്റാണ്ടിന്റെ തീർത്ഥാടന ചരിത്ര മാണ് നമ്മോട് പറയാനുള്ളത്. പ്രദേ ശത്തെ പ്രശസ്ത പ്രഭുകുടുംബങ്ങ ളിലൊന്നായ സാവെല്ലി-ഒർസിനി കുടുംബത്തിന്റെ പേരിൽ വലിയ മതിലോടുകൂടിയ ഒരു കൊട്ടാരം ഇവിടെ ഉണ്ടായിരുന്നു. എന്നാൽ ഒരുപാട് കൈമറിഞ്ഞു പതിനെട്ടാം നൂറ്റാണ്ടിന്റെ ആരംഭകാലത്ത് മതിയായ ശ്രദ്ധയി ല്ലാതെ ഈ കൊട്ടാരം ജീർണ്ണിക്കാൻ തുടങ്ങിയിരുന്നു.

ഇവിടെയുണ്ടായിരുന്ന അഥിതിമന്ദി രത്തിന്റെ തൂണുകളിലൊന്നിൽ ഉണ്ണി യേശുവിനെ കരങ്ങളിലേന്തി നിൽക്കുന്ന ഒരു പുരാതന ചിത്രമുണ്ടായിരുന്നു. ചിത്രകാരന്റെ പേര് അറിയില്ലെങ്കിലും സിംഹാസനത്തിലിരിക്കുന്ന കന്യാമറി യത്തിന്റെ കയ്യിൽ യേശുവുള്ള ഈ ചിത്രം കാണാനും ഇവിടെ പ്രാർത്ഥി ക്കാനും ധാരാളം വിശ്വാസികൾ എത്തി യിരുന്നു. കന്യാമറിയത്തിന്റെ മേലുള്ള 'പരിശുദ്ധാത്മാവിന്റെ ആവാസം' കാണി ക്കുന്നതിനായി ഒരു പ്രാവിന്റെ ചിത്രവും ഈ ചിത്രത്തിന്റെ മുകളിലായി വരച്ചി രുന്നു. ഈ പ്രദേശത്തുള്ള ആട്ടിടയന്മാർ മഞ്ഞുകാലത്ത് മാതാവിന്റെയും ഉണ്ണി യേശുവിന്റെയും ചിത്രത്തിന് മുൻപിൽ ഒത്തുകൂടി ജപമാല പ്രാർത്ഥന നട ത്തുന്ന പതിവുണ്ടായിരുന്നു. 1740-ൽ ഇതുവഴി നടന്നുപോയ ഒരു തീർത്ഥാ ടകനെ ഈ അഥിതി മന്ദിരത്തിന്റെ സമീപേവച്ച് നായക്കൂട്ടം അക്രമിക്കുന്നു. എന്നാൽ അയാൾ ഇവിടെ ദൈവീക സാന്നിധ്യം ഉണ്ടെന്ന വിശ്വാസത്തിൽ മാതാവിന്റെയും ഉണ്ണിയീശോയുടെയും മാധ്യസ്ഥം അപേക്ഷിച്ചു പ്രാർത്ഥി ക്കുകയും തത്ഫലമായി നായ്ക്കൾ ശാന്തരാവുകയും ഇദ്ദേഹത്തെ ഉപദ്രവി ക്കാതെ പോവുകയും ചെയ്തു. ഈ വാർത്ത അറിഞ്ഞവരൊക്കെ ഇവി ടുത്തെ ചിത്രത്തിന് സമീപേയെത്തി നിരന്തരമായി പ്രാർത്ഥിക്കാൻ തുടങ്ങി. തീർത്ഥാടകർ വർദ്ധിച്ചപ്പോൾ മാതാ വിന്റെ ഈ ചിത്രം ഇവിടെനിന്ന് അടുത്തുള്ള "സാന്താ മരിയ ആദ് മാഗോസ്" ദേവാലയത്തിലേക്ക് മാറ്റി സ്ഥാപിച്ചു.



എന്നാൽ അധികം താമസിയാതെ തന്നെ ഈ ചിത്രം ആദ്യം ഉണ്ടാ യിരുന്ന സ്ഥലത്തു ഒരു ദേവാലയം നിർമ്മിച്ച് അവിടേക്ക് മാറ്റി സ്ഥാപിച്ചു. 1750-ൽ കർദ്ദിനാൾ കാർലോ റെസ്സോണിക്കോ (പിന്നീട് ക്ലമന്റ് XIII മാർപാപ്പ) അവിടെ പുനർനിർമ്മിച്ച അൾത്താര കൂദാശ ചെയ്തുകൊണ്ട് ദൈവസ്നേഹമാതാവിന്റെ നാമത്തിൽ ഈ ദേവാലയം അറിയപ്പെടുമെന്നു പ്രഖ്യാപിച്ചു. സാവധാനം ഈ ദേവാലയം ഒരു വലിയ തീർത്ഥാടന കേന്ദ്രമായി പരിണമിക്കുന്നു. പിന്നീട് പാസ്ക്വാലെ ഫ്രാൻസെസ്കോ എന്ന സന്യാസ വൈദികനെ ഇതിന്റെ പരിപാലന ചുമതല ഏൽപ്പിക്കുകയും അദ്ദേഹ ത്തിന്റെ ശ്രമഫലമായി ഈ ദേവാലയ ത്തിന്റെ പ്രശസ്തി വളരെയധികം വർദ്ധിക്കുകയും ചെയ്തു. എന്നാൽ ഇറ്റലിയിലെ രാഷ്ട്രീയമാറ്റത്തിന്റെ ഫലമായി "പേപ്പൽ സ്റ്റേറ്റ്" എന്ന സംവിധാനം 1879-ൽ ഇല്ലാതാ വുകയും തത്ഫലമായി സഭയുടെ പല സ്വത്തുക്കളും നഷ്ടപ്പെടുകയും ചെയ്തു. അതിനോടനുബന്ധിച്ചു കുറെ കാല ത്തോളം ഈ തീർത്ഥാടന കേന്ദ്രവും അവഗണന നേരിട്ടു. എന്നിരുന്നാലും സാധാരണ വിശ്വാസികൾ ദൈവസ്നേഹ മാതാവിനോടുള്ള ഭക്തി തുടർന്നും പ്രകടിപ്പിക്കുകയും ഇവിടെ വന്നു പ്രാർത്ഥിക്കുകയും ചെയ്തിരുന്നു.

ഈ തീർത്ഥാടന കേന്ദ്രത്തിന്റെ സമീപകാല വികസന ചരിത്രം ആരംഭി ക്കുന്നത് 1932 ഡിസംബർ മാസത്തിൽ ഫാ. ഉംബർത്തോ തെരൻസി ഇവി ടുത്തെ റെക്ടർ ആയി വരുന്നതോ ടെയാണ്. പിന്നീട് ഈ ദേവാലയത്തെ ഒരു ഇടവക ആക്കി മാറ്റുകയും ഈ പ്രദേശത്തുള്ള കത്തോലിക്കാ വിശ്വാ സികൾ ഈ ഇടവകയുടെ വളർച്ചയിൽ വലിയ സംഭാവന നൽകുകയും ചെയ്തു. 1942-ൽ അദ്ദേഹം സിസ്റ്റേ ഴ്സിന് വേണ്ടി മാതാവിന്റെ ദൈവ കരുണയുടെ മക്കൾ എന്ന പേരിൽ ഒരു സന്യാസിനീ സമൂഹം സ്ഥാപി ക്കുന്നതോടെ വികസനത്തിന്റെ ഒരു പുതുചരിത്രം ഇവിടെ പിറക്കുന്നു.

പരീക്ഷണത്തിൽ നിന്ന് കരകയറി ദൈവീക ആനന്ദത്തിലേക്ക് തിരികെ യെത്തുന്നതിന് ഞങ്ങളെയും സഹാ യിക്കണമേ!"

### വി. സെബസ്ത്യാനോസിന്റെ ദേവാലയം

"സാൻ സെബസ്ത്യാനോ ഫോറി ലെ മൂറ" ക്രിസ്തുവർഷം രണ്ടായിരം വരെ റോമിലെ പ്രസിദ്ധമായ ഏഴു തീർത്ഥാടന പള്ളികളിൽ ഒന്നായി രുന്നു. അതിനാൽ തന്നെ ഈ പട്ടിക യിൽ നിന്നും മാറ്റപ്പെട്ടതിന് ശേഷവും ധാരാളം തീർത്ഥാടകർ "ഡിവിനോ അമോറേയ്ക്ക്" പകരം ഇവിടെയാണ് എത്തുന്നത്. അതിന്റെ പ്രധാന കാരണം "ഡിവിനോ അമോറെ" റോമൻ സിറ്റിക്ക് പുറത്തായതിനാൽ അവിടെ വരെ കാൽനടയായി ചെന്നെത്തുക പലർ ക്കും പ്രയാസമായതിനാലാണ്.സഭയ്ക്ക് സ്വാതന്ത്ര്യം ലഭിച്ചു അധികം കഴിയു ന്നതിന് മുൻപ് തന്നെ റോമിൽ പണിതു യർത്തിയ ദേവാലയമാണ് വി. സെബ സ്ത്യാനോസിന്റെ നാമത്തിലുള്ളത്. വി. ലോറൻസിനെപ്പോലെ ആദിമ ക്രൈ സ്തവരുടെ ഇടയിലെ ജ്വലിക്കുന്ന സാക്ഷ്യവും ദൈവീക പ്രചോദന വുമായിരുന്നു വി. സെബാസ്ത്യാനോ സിന്റെ ജീവിതവും.

വിസമ്മതിക്കുന്നതിനു കാരാഗ്രഹ ത്തിലടയ്ക്കപ്പെട്ടത്. ഇവരെ പിന്തിരി പ്പിക്കാൻ ശ്രമിച്ച മാതാപിതാക്കൾ ഉൾപ്പെടെയുള്ള പതിനാറു പേരെ സെബസ്ത്യാനോസ് ക്രിസ്തീയ




വിശ്വാസത്തിലേക്ക് കൊണ്ടുവരുന്നു. ഈ സമയത്ത് അദ്ദേഹത്തിലൂടെ ദൈവം വലുതായ അത്ഭുതങ്ങളും പ്രവർത്തിക്കുന്നു.

കൊല്ലാൻ ഡയോക്ളീഷൻ ചക്രവർത്തി കൽപ്പിക്കുകയും ചെയ്തു. അങ്ങനെ ചില ജീവചരിത്രകാരന്മാർ രേഖപ്പെടുത്തിയിരിക്കുന്നതുപോലെ ഒരു മുള്ളൻപന്നിയുടെ ദേഹത്തുള്ള മുള്ളുകൾപോലെ അദ്ദേഹത്തിന്റെ ശരീരമാസകലം അമ്പുകൾ തറച്ചു. സെബസ്ത്യാനോസ് മരിച്ചു എന്ന് കരുതി അദ്ദേഹത്തിന്റെ മൃതശരീരം പട്ടാളക്കാർ അവിടെ ഉപേക്ഷിച്ചുപോയി.

റോമിലെ അറിയപ്പെടുന്ന സ്ത്രീകളിൽ ഒരാളായ ഐറീൻ (വി. ഐറീൻ) സെബസ്ത്യാനോസിന്റെ ശരീരം അടക്കാനായി നീക്കം ചെയ്തപ്പോൾ അദ്ദേഹം മരിച്ചിട്ടില്ല എന്ന് മനസ്സിലാക്കുകയും തന്റെ ഭവനത്തിൽ കൊണ്ടുവന്നു അദ്ദേഹത്തെ പരിചരിച്ചു ജീവിതത്തിലേക്ക് തിരികെ എത്തിക്കുകയും ചെയ്തു. പിന്നീട് അദ്ദേഹം വീണ്ടും ഡയോക്ളീഷൻ ചക്രവർത്തിയെ കണ്ടുമുട്ടിയപ്പോൾ ക്രിസ്ത്യാനികളെ പീഡിപ്പിക്കുന്നതിനു ചക്രവർത്തിയെ ശാസിക്കുന്നു. കോപാക്രാന്തനായ ചക്രവർത്തി സെബസ്ത്യാനോസിനെ അടിച്ചുകൊല്ലാനും ശവശരീരം റോമിലെ ഓടയിൽ കൊണ്ടിടാനും ആജ്ഞാപിച്ചു. പിന്നീട് ലൂസിന എന്ന ഭക്തയായ ഒരു സ്ത്രീ അദ്ദേഹത്തിന്റെ മൃതശരീരം വീണ്ടെടുത്ത് കാലിസ്റ്റസ് സെമിത്തേരിയിൽ അടക്കം ചെയ്തു.

സഭയ്ക്ക് സ്വാതന്ത്ര്യം കിട്ടിയ സമയത്ത് അപ്പസ്തോലന്മാരുടെ ദേവാലയം എന്ന പേരിൽ അറിയപ്പെട്ടിരുന്ന പള്ളിയിലാണ് സെബസ്ത്യാനോസിന്റെ തിരുശേഷിപ്പുകൾ സൂക്ഷിച്ചിരുന്നത്. പിന്നീട് ഇത് വിശുദ്ധ സെബസ്ത്യാനോസിന്റെ ദേവാലയമായി പരിവർത്തനപ്പെടുത്തുകയായിരുന്നു. റോമിലെ പ്രധാന ദേവാലയങ്ങൾ നവീകരിച്ച കൂട്ടത്തിൽ കർദിനാൾ സ്കിപ്പിയോണെ ബൊർഗേസെ വി. സെബസ്ത്യാനോസിന്റെ ബസിലിക്ക 1610-ൽ മുഴുവനായിത്തന്നെ പുതുക്കിപ്പണിതു എന്ന് പറയപ്പെടുന്നു. കാലാന്തരത്തിൽ യൂറോപ്പിലെ പല ദേവാലയങ്ങളിലും ആശ്രമങ്ങളിലും വി. സെബസ്ത്യാനോസിന്റെ തിരുശേഷിപ്പുകൾ റോമിൽ നിന്നും കൊണ്ടുപോയി പ്രതിഷ്ഠിക്കപ്പെട്ടതായി പറയപ്പെടുന്നു.

സെബസ്ത്യാനോസിനെ വിഷം പുരട്ടിയ അമ്പെയ്ത് കൊന്നു എന്ന വിശ്വാസത്തിൽ നിന്നുമാണ് യൂറോപ്പിനെ പല പ്രാവശ്യം ഗ്രസിച്ച പ്ളേഗിൽ നിന്നും രക്ഷ നേടുന്നതിനായി സെബസ്ത്യാനോസിന്റെ മധ്യസ്ഥതയിൽ പ്രാർത്ഥിക്കുന്ന പാരമ്പര്യം നിലവിൽ വന്നത്. മാത്രമല്ല ദൈവത്തിന്റെ പ്രത്യേക സംരക്ഷണത്താൽ അമ്പെയ്ത് കൊല്ലാൻ ശത്രുക്കൾ ശ്രമിച്ചപ്പോൾ അദ്ദേഹം മരണത്തിൽ നിന്നും രക്ഷ പെടുകയും ചെയ്തു. അതുപോലെ പ്ളേഗുപോലെയുള്ള മഹാമാരിയിൽ നിന്നും സൗഖ്യം പ്രാപിക്കുന്നതിന് സെബാസ്ത്യാനോസ് അനേകരെ സഹായിക്കുന്നു എന്ന് വിശ്വാസികൾ തിരിച്ചറിഞ്ഞു.

ക്രൈസ്തവരുടെ പ്രിയപ്പെട്ട തീർത്ഥാടന കേന്ദ്രമായി റോം മാറിയിരക്കുന്നത് പത്രോസ് പൗലോസ് ശ്ലീഹന്മാരോടൊപ്പം ക്രിസ്തീയ വിശ്വാസത്തിന്റെ ജ്വലിക്കുന്ന ഓർമ്മകളായി നിൽക്കുന്ന അനേകം രക്തസാക്ഷികളുടെ നിണം വീണു കുതിർന്ന മണ്ണിവിടെ ഉള്ളതിനാലാണ്. റോമിലെ അമിതമായ ഭൗതീക ആഘോഷങ്ങൾ ക്രിസ്തീയ ജീവിതത്തിന്റെ ചൈതന്യം കെടുത്തിക്കളയുന്നു എന്ന് വി. ഫിലിപ് നേരി പതിനാറാം നൂറ്റാണ്ടിൽ ചിന്തിച്ചപ്പോഴാണ് അദ്ദേഹം വ്യക്തിപരമായി തുടങ്ങിയ ഈ ഭക്ത്യഭ്യാസത്തിന് ക്രിസ്തീയ വിശ്വാസികളുടെ പിന്തുണയോടെ ജീവൻ വയ്ക്കുന്നത്. ഇരുപത് കിലോമീറ്ററുകളോളം റോമിലെ പ്രസിദ്ധമായ ഏഴു ബസിലിക്കകൾ നിരന്തരമായി കയറിയിറങ്ങി പ്രാർത്ഥിച്ചതിന്റെ അനുഗ്രഹം തലമുറകളായി റോമൻ ജനത അനുഭവിച്ചു. ഇന്നും ഈ ബസിലിക്കകൾ എല്ലാം തന്നെ ക്രിസ്തീയ ചൈതന്യത്തിന്റെയും ആത്മീയ അനുഗ്രഹത്തിന്റെയും സ്രോതസ്സുകളായി നിലനിൽക്കുകയും അനേക ലക്ഷം വിശ്വാസികൾ ലോകത്തിന്റെ വിവിധ കോണുകളിൽ നിന്നും റോമിലെത്തി പ്രാർത്ഥിച്ചു അനുഗ്രഹം പ്രാപിച്ചു തിരികെ പോവുകയും ചെയ്യുന്നു. നേരിൽ പോയി കണ്ടു പ്രാർത്ഥിക്കാൻ സാധിക്കാത്തവർക്ക് ഒരു ആത്മീയ തീർത്ഥാടനത്തിനുള്ള അവസരം ഒരുക്കുകയായിരുന്നു റോമിലെ പ്രസിദ്ധമായ ഏഴു തീർത്ഥാടന ബസിലിക്കകളെ പരിചയപ്പെടുത്തുക വഴി ഇവിടെ ലക്ഷ്യം വച്ചത്.




# ക്രൈസ്തവരെ ഇങ്ങനെ വേട്ടയാടുന്നതെന്തിന്?



ബോബി ഏബ്രഹാം

പുതിയൊരു ഇന്ത്യ രൂപപ്പെടുകയാണെന്ന് ഭരണകൂടം അവകാശപ്പെടുമ്പോൾ അത് ഇങ്ങനെയാവുമെന്ന് ആരും പ്രതീക്ഷിച്ചിട്ടുണ്ടാവില്ല. രാജ്യത്ത് നടക്കുന്ന സാമ്പത്തിക പൊളിച്ചെഴുത്തോ, രാഷ്ട്രീയ നീക്കങ്ങളോ അല്ല ഇവിടെ വിവക്ഷിക്കുന്നത്. മറിച്ച് ഇതുവരെ ഇന്ത്യയിലുണ്ടായിരുന്ന സ്വാതന്ത്ര്യങ്ങൾക്കു പലതിനും വിലങ്ങുവീഴുകയാണെന്നതാണ് ആശങ്കയുണർത്തുന്നത്. ഇഷ്ടമുള്ള മതത്തിൽ വിശ്വസിക്കാനും ആരാധന നടത്താനും ആർക്കും അവകാശമുണ്ട്. എന്നാൽ ആ സ്വാതന്ത്ര്യത്തിനു മേലും വിലങ്ങുവീഴുകയാണെന്നാണ് ഏറ്റവും ഒടുവിൽ ലഭിക്കുന്ന റിപ്പോർട്ടുകൾ സൂചിപ്പിക്കുന്നത്. നിർബന്ധിത മതപരിവർത്തനം തടയാൻ എന്ന പേരിൽ കർണാടക സർക്കാർ കൊണ്ടുവരുന്ന ബില്ലിനെപ്പറ്റി വലിയ ആശങ്കയാണ് ക്രിസ്ത്യൻ സമൂഹം രേഖപ്പെടുത്തുന്നത്.

നിർബന്ധിത മതപരിവർത്തനം തടയാൻ ലക്ഷ്യമിട്ടുള്ള ബിൽ പ്രതിപക്ഷ ബഹളത്തിനിടെയാണ് ബി.ജെ.പി. സർക്കാർ നിയമസഭയിൽ പാസാക്കിയത്. മതംമാറ്റത്തിനു പ്രേരിപ്പിക്കുന്നവർക്ക് 3–10 വർഷം വരെ തടവും ഒരു ലക്ഷം രൂപ വരെ പിഴയും ഉറപ്പാക്കുന്ന 'മതവിശ്വാസ സ്വാതന്ത്ര്യ സംരക്ഷണാവകാശ ബിൽ' ശബ്ദവോട്ടോടെയാണു പാസാക്കിയത്. ക്രൈസ്തവരെ ഉന്നമിടുന്ന ബിൽ ഭരണഘടനാവിരുദ്ധവും മനുഷ്യത്വ രഹിതവുമാണെന്ന് ആരോപിച്ച് കോൺഗ്രസ് നടുത്തളത്തിൽ ധർണ നടത്തി. നിയമസഭാ കൗൺസിലിൽ കൂടി പാസാക്കിയശേഷം ഗവർണർ അനുമതി നൽകുമ്പോഴാണു ബിൽ നിയമമാകുക. കൗൺസിലിൽ ഭൂരിപക്ഷത്തിന് ഒരാൾ മാത്രമേ കുറവുള്ളൂ എന്നതിനാൽ സ്വതന്ത്രന്റെ പിന്തുണ തേടാനാണു ബി.ജെ.പി. നീക്കം. ആനുകൂല്യങ്ങൾ നൽകിയോ, വിവാഹത്തിനു വേണ്ടിയോ, സ്വാധീനിച്ചോ, സമ്മർദം ചെലുത്തിയോ ഉള്ള മതം മാറ്റം തടയുകയാണു ബില്ലിന്റെ ലക്ഷ്യമെന്നാണ് സർക്കാർ അവകാശപ്പെടുന്നത്.

ബില്ലിലെ വ്യവസ്ഥകൾഇവയാണ്.

- സ്വമേധയാ അല്ല മതം മാറിയതെന്നു തെളിഞ്ഞാൽ ഇതിനു പ്രേരിപ്പിച്ചവർ മതം മാറിയവർക്ക് 5 ലക്ഷം രൂപ വരെ നഷ്ടപരിഹാരം നൽകണം.
- മതംമാറുന്നവർ കുറഞ്ഞത് 30 ദിവസം മുൻപെങ്കിലും ജില്ലാ

മജിസ്ട്രേട്ടിനെ രേഖാമൂലം അറിയിക്കണം.

- നിർബന്ധിച്ചു മതം മാറ്റുന്ന കേസുകളിൽ 3–5 വർഷം വരെ തടവും 25000 രൂപ പിഴയുമാണു ശിക്ഷ. പരിവർത്തനം ചെയ്തവരിൽ സ്ത്രീകളോ, പ്രായപൂർത്തിയാകാത്തവരോ, പട്ടികവിഭാഗക്കാരോ ഉണ്ടെങ്കിൽ തടവ് 10 വർഷം വരെയാകാം. പിഴ 50,000 രൂപയാകും.
- കൂട്ട മതപരിവർത്തനങ്ങളിൽ 3–10 വർഷവും വരെ തടവും 1 ലക്ഷം രൂപ പിഴയും ചുമത്താം.
- വിവാഹ ശേഷം നിർബന്ധിച്ചു മതംമാറ്റിയാൽ കുടുംബ കോടതിക്ക് വിവാഹം അസാധുവാക്കാം.
- കൂട്ട മതമാറ്റങ്ങൾ തടയാൻ കലക്ടർമാർക്ക് സ്വമേധയാ കേസെടുക്കാം.
- മതം മാറുന്നവർക്ക് ആദ്യമുണ്ടായിരുന്ന വിഭാഗത്തിലെ ആനുകൂല്യങ്ങൾ തുടർന്നു ലഭിക്കില്ല.

എങ്ങനെ വേണമെങ്കിലും ദുരുപയോഗം ചെയ്യാവുന്ന വകുപ്പുകളാണ് ഇതിൽ അടങ്ങിയിരിക്കുന്നതെന്നതിൽ സംശയം വേണ്ട. സ്വമേധയാ അല്ല മതം മാറിയതെന്നു തെളിഞ്ഞാൽ 5 ലക്ഷം വരെ നഷ്ടപരിഹാരവും 3 മുതൽ 5 വർഷം വരെ തടവും എന്ന വ്യവസ്ഥ തന്നെ നോക്കുക. മതപരിവർത്തനം എന്നത് ഒരു വ്യക്തി ഏറെ ആലോചിച്ചുചെയ്യേണ്ട കാര്യമാണ്. ഈ തീരുമാനം എടുക്കുന്നതിനു മുമ്പ് ഈ വ്യക്തി പലരുമായും അഭിപ്രായം തേടുന്നുണ്ടാവും. ഈ നിയമമനുസരിച്ച് മതം മാറിയ വ്യക്തി പിന്നീട് തീരുമാനം മാറ്റിയാൽ അദ്ദേഹം ബന്ധപ്പെട്ട ആരു വേണമെങ്കിലും പ്രതിയാകും. എന്തെങ്കിലും പ്രതിഫലം വാഗ്ദാനം ചെയ്തോ ഭീഷണിപ്പെടുത്തിയോ ഒരു വ്യക്തിയെ മതപരിവർത്തനം ചെയ്യുന്നുണ്ടെങ്കിൽ എതിർക്കപ്പെടേണ്ടതുതന്നെയാണ്. എന്നാൽ ഏതു മതപരിവർത്തനത്തെയും ഈ രീതിയിൽ വ്യാഖ്യാനിക്കാൻ ഇത് ഇടയാക്കും എന്നതിൽ സംശയമില്ല. നിലവിൽ രാജ്യത്തു നിലനിൽക്കുന്ന നിയമം കൊണ്ടു തന്നെ നിർബന്ധിത മതപരിവർത്തനം തടയാമെന്നിരിക്കെ ഈ പുതിയ നിയമം എന്തിനെന്ന ചോദ്യമാണ് ഉയരുന്നത്.

ഈ ആശങ്ക ക്രൈസ്തവർക്കുണ്ട്. കർണാടകയിൽ വിദ്യാഭ്യാസ സ്ഥാപനങ്ങൾ ഉൾപ്പെടെ ജനോപകാരപ്രദമായ ഒട്ടേറെ കാര്യങ്ങൾ സഭകൾ ചെയ്യുന്നുണ്ട്. അതിനൊക്കെ തടയിടുകയെന്നതാണ് പുതിയ നിയമത്തിന്റെ ലക്ഷ്യമെന്ന ആശങ്കയാണ് ക്രൈസ്തവ സഭകൾ ഉയർത്തുന്നത്. അതുകൊണ്ടു തന്നെ മതവിശ്വാസ സംരക്ഷണ ബില്ലിനെ നിയമപരമായി നേരിടാൻ 14 ബിഷപ്പുമാരുടെ കൂട്ടായ്മ രംഗത്തിറങ്ങുമെന്നു മൈസൂരു ബിഷപ് കെ.എ. വില്യംസ് അറിയിച്ചിട്ടുണ്ട്. ഒട്ടേറെ സന്നദ്ധപ്രവർത്തനങ്ങൾ നടത്തുന്ന ക്രിസ്ത്യൻ സമൂഹം ആരെയും മതപരിവർത്തനത്തിനു നിർബന്ധിക്കുന്നില്ല. നിർബന്ധിത മതംമാറ്റം തെളിഞ്ഞാൽ ശിക്ഷ നൽകാൻ നിലവിൽ നിയമവ്യവസ്ഥയുണ്ട്. ഇതിനായി പുതിയ നിയമത്തിന്റെ ആവശ്യമില്ലെന്നും അദ്ദേഹം പറഞ്ഞു. ബെംഗളൂരു ആർച്ച് ബിഷപ്പും കർണാടക റീജൻ കാത്തലിക് ബിഷപ്സ് കൗൺസിൽ പ്രസിഡന്റുമായ ഡോ.പീറ്റർ മച്ചാഡോയുടെ നേതൃത്വത്തിൽ ക്രൈസ്തവ കൂട്ടായ്മകളും മനുഷ്യാവകാശ സംഘടനകളും പ്രതിഷേധവുമായി രംഗത്തുണ്ട്.

അതേസമയം, നിർബന്ധിത മതപരിവർത്തനം തടയാൻ ജില്ലാ തലത്തിൽ ദൗത്യ സേനകളെ നിയോഗിക്കുമെന്ന് ശ്രീരാമസേന സംസ്ഥാന പ്രസിഡന്റും ആന്ദോള മഠാധിപതിയുമായ സ്വാമി സിദ്ധലിംഗ പറഞ്ഞതും ആശങ്ക ഉയർത്തുന്നുണ്ട്. സ്വമേധയാ മതം മാറുന്ന ആരെയും തടയില്ലെന്നും നിർബന്ധിച്ചു ക്രിസ്തുമതത്തിലേക്ക് മാറ്റിയവരെ തിരിച്ചുകൊണ്ടു വരാൻ ശ്രമം നടത്തുമെന്നുമാണ് അദ്ദേഹം പറയുന്നത്. തീർത്തും ന്യൂനപക്ഷമായ ക്രൈസ്തവർ എങ്ങനെയാണ് നിർബന്ധിച്ചു മതപരിവർത്തനം നടത്തുകയെന്ന ചോദ്യവും ക്രൈസ്തവ സഭകൾ ഉയർത്തുന്നു

നിർബന്ധിത മതപരിവർത്തനം തടയാനായി കർണാടക നിയമസഭ പാസാക്കിയ ബില്ലിനെതിരെ ഹൈക്കോടതിയെ സമീപിക്കുമെന്ന് ക്രൈസ്തവ സംഘടനകൾക്കു പുറമേ, ഓൾ ഇന്ത്യ അഡ്വക്കേറ്റ്സ് അസോസിയേഷൻ ഫോർ ജസ്റ്റിസ്, ജമാഅത്ത് ഇസ്‌ലാമി ഹിന്ദ്, ജനവാദി മഹിളാ സംഘടന തുടങ്ങി നാൽപതോളം സംഘടനകൾ അറിയിച്ചിട്ടുണ്ട്. നിയമസഭാ കൗൺസിലിലും ബിൽ പാസാകുകയും വിജ്ഞാപനമിറങ്ങുകയും ചെയ്താൽ നിയമപരമായി നേരിടാനാണു നീക്കം.

ക്രൈസ്തവ സമുദായത്തെ അവഹേളിക്കുന്ന തരത്തിൽ മതവിശ്വാസ സ്വാതന്ത്ര്യ സംരക്ഷണാവകാശ ബില്ലുമായി കർണാടക സർക്കാർ മുന്നോട്ടു പോകുന്നത് ഖേദകരമാണെന്ന് ബെംഗളൂരു ആർച്ച് ബിഷപ് ഡോ.പീറ്റർ മച്ചാഡോ പറഞ്ഞു. വിശ്വാസത്തിന്റെ പേരിൽ കേസെടുക്കാൻ ലക്ഷ്യമിട്ടുള്ള ബില്ലിൽ നിന്നു സർക്കാർ പിൻവാങ്ങണമെന്ന് ഒട്ടേറെ തവണ മുഖ്യമന്ത്രി ബസവരാജ് ബൊമ്മെ ഉൾപ്പെടെയുള്ളവരോട് സമുദായ നേതാക്കൾ അഭ്യർഥിച്ചിരുന്നു. അതേസമയം, മനുഷ്യാവകാശ സംഘടനകൾ ഉൾപ്പെടെ ഇതര സമുദായക്കാരും ബില്ലിനെ എതിർത്ത് രംഗത്തുള്ളത് ആശ്വാസകരമാണെന്നും കർണാടക റീജൻ കാത്തലിക് ബിഷപ്സ് കൗൺസിൽ പ്രസിഡന്റ് കൂടിയായ അദ്ദേഹം പറഞ്ഞു. ഇതേ സമയം കർണാടകയിൽ ക്രൈസ്തവർക്കെതിരെ അക്രമം കൂടിയെന്നാണ് റിപ്പോർട്ടുകൾ. ചിക്കബെല്ലാപുരയിൽ സെന്റ് ജോസഫ്സ് പള്ളിയുടെ കുരിശടിയിലെ സെന്റ് ആന്റണി പ്രതിമ സാമൂഹിക വിരുദ്ധർ തകർത്തത് വ്യാപക പ്രതിഷേധത്തിന് ഇടയാക്കി.

നിർബന്ധിത മതപരിവർത്തന നിരോധന നിയമം നടപ്പാക്കുമെന്ന സർക്കാർ പ്രഖ്യാപനത്തോടെ കഴിഞ്ഞ 2 മാസത്തിനിടെ ക്രിസ്തുമത വിശ്വാസികൾക്കെതിരെ കർണാടകയിൽ അക്രമം വർധിച്ചതായി 3 സംഘടനകൾ ചേർന്നു പുറത്തിറക്കിയ റിപ്പോർട്ടിൽ പറയുന്നു. യുണൈറ്റഡ് ക്രിസ്ത്യൻ ഫോറം (യു.സി.എഫ്), അസോസിയേഷൻ ഫോർ പ്രൊട്ടക്ഷൻ ഓഫ് സിവിൽ റൈറ്റ്സ്, യുണൈറ്റഡ് എഗെയ്ൻസ്റ്റ് ഹെയ്റ്റ് എന്നീ സംഘടനകൾ പുറത്തിറക്കിയ റിപ്പോർട്ടിലാണ്




കണക്കുകൾ. ഗുണ്ടകൾക്കു നിയമം കയ്യിലെടുക്കാൻ സർക്കാർ നീക്കം വഴിയൊരുക്കുമെന്ന് റിപ്പോർട്ട് പ്രകാശനം ചെയ്ത കർണാടക റീജൻ കാത്തലിക് ബിഷപ്സ് കൗൺസിൽ പ്രസിഡന്റും ബെംഗളൂരു ആർച്ച് ബിഷപ്പുമായ ഡോ.പീറ്റർ മച്ചാഡോ പറഞ്ഞു. ക്രൈസ്തവർക്കെതിരെ നടക്കുന്ന അക്രമങ്ങളിൽ ഉത്തർ പ്രദേശിനും ഛത്തീസ്ഗഡിനും പിന്നാലെ കർണാടക മൂന്നാം സ്ഥാനത്താണ്. ഇത് കർണാടകയിൽ മാത്രം നടക്കുന്ന പ്രശ്നമായി ലഘൂകരിച്ചു കാണേണ്ട. കുറച്ചുദിവസം മുമ്പാണ് മധ്യപ്രദേശിൽ ക്രിസ്ത്യൻ സ്കൂളിനു നേരെ ആക്രമണമുണ്ടായത്. അവിടെ മതപരിവർത്തനം നടത്തുകയാണെന്നാരോപിച്ച് ഒരു വിഭാഗം ആളുകൾ സ്കൂൾ എറിഞ്ഞുതകർക്കുകയായിരുന്നു. ക്രിസ്തുമസ് ദിനത്തിൽ വടക്കേ ഇന്ത്യയിലുടനീളം ക്രൈസ്തവർക്കുനേരെ ആക്രമണം നടന്നതായി റിപ്പോർട്ടുണ്ട്. ഏതാനും ചിലതു മാത്രം ചൂണ്ടിക്കാണിക്കാം.

- ഉത്തർപ്രദേശിലെ ആഗ്രയിൽ സാന്റാക്ലോസിന്റെ കോലം കത്തിച്ചു. സമ്മാനം കൊടുത്ത് ആളുകളെ മതപരിവർത്തനം നടത്തുകയാണ് ലക്ഷ്യമെന്ന് ആരോപിച്ചായിരുന്നു അതിക്രമം.
- വാരാണസിയിലെ മത്രിധാം ആശ്രമത്തിനു മുന്നിൽ പള്ളികൾക്കെതിരെ മുദ്രാവാക്യം വിളിച്ച് പ്രതിഷേധം
- ഹരിയാനയിൽ ക്രൈസ്തവ സ്കൂളുകളിൽ ക്രിസ്മസ് ആഘോഷം നടത്തുന്നതിൽ പ്രതിഷേധം.
- ഹരിയാനയിലെ കുരുക്ഷേത്രയിൽ ക്രിസ്മസ് ആഘോഷത്തിനായി ഒരുക്കിയ വേദിയിൽക്കയറി ഹനുമാൻ കീർത്തനം ചൊല്ലി.
- ഹരിയാനയിലെ അംബാലയിൽ ക്രിസ്തു പ്രതിമ തകർത്തു
- ഹരിയാനയിലെ ഗുരുഗ്രാമിൽ ക്രിസ്മസ് ആഘോഷം നടക്കുകയായിരുന്ന പള്ളി അടിച്ചുതകർത്തു.
- അസമിലെ സിൽച്ചാറിൽ പള്ളിയിലേക്ക് ഇരച്ചുകയറിയ ആളുകൾ ക്രിസ്മസ് ആഘോഷം തടഞ്ഞു.
- കർണാടകയിലെ മാണ്ഡ്യയിൽ നിർമല സ്കൂളിൽ ക്രിസ്മസ് ആഘോഷം തടസ്സപ്പെടുത്തി.

ഇന്ത്യയിലെ കത്തോലിക്കാ സഭ ഇതുവരെ കണ്ടിട്ടില്ലാത്ത മതപീഡനം നടക്കുകയാണെന്ന് പഞ്ചാബിൽ പ്രവർത്തിക്കുന്ന മലയാളി വൈദികൻ ഫാ. ജോസ് വള്ളിക്കാട്ട് പറഞ്ഞതായി മാധ്യമങ്ങൾ റിപ്പോർട്ട് ചെയ്യുന്നു. എന്തുകൊണ്ടാണ് ക്രൈസ്തവർക്കെതിരെ പെട്ടെന്ന് അക്രമം കൂടുന്നതെന്ന കാര്യത്തിൽ കൃത്യമായ വിവരങ്ങൾ ലഭ്യമല്ല. എന്നാൽ മതപരിവർത്തന നിരോധന നിയമമൊക്കെ സർക്കാരുകൾ തന്നെ കൊണ്ടുവരുമ്പോൾ സർക്കാരിനെ താങ്ങിനിർത്തുന്ന സംഘടനകൾക്ക് വീര്യം കൂടുന്നതാവാം. ഏതായാലും കേന്ദ്രസർക്കാരും തങ്ങൾക്കാവുന്ന രീതിയിൽ എരിതീയിൽ എണ്ണയൊഴിക്കുന്നുണ്ട്. സേവനപ്രവർത്തനങ്ങൾ നടത്തുന്ന മിഷനറീസ് ഓഫ് ചാരിറ്റീസ് എന്ന സംഘടനയ്ക്ക് വിദേശ ഫണ്ട് വാങ്ങാൻ അനുമതി നിഷേധിച്ചിരിക്കുകയാണ് കേന്ദ്രം. ലോകം മുഴുവൻ അംഗീകരിച്ച വിശുദ്ധ മദർ തെരേസ സ്ഥാപിച്ച സ്ഥാപനമാണത്.

നൂറ്റാണ്ടുകളായി അടിമത്തത്തിൽ കഴിയുന്ന വലിയൊരു വിഭാഗം ജനങ്ങൾ രാജ്യത്തുണ്ട്. ജാതിയുടെ പേരിൽ അസ്പൃശ്യത കൽപിച്ചു മാറ്റിനിർത്തപ്പെടുന്നവർ, സ്വന്തമായി ഭൂമി ഇല്ലാത്തതിനാൽ ജന്മിയുടെ പറമ്പിൽ തലമുറകളായി കൂലിവേല ചെയ്തു കഴിയുന്നവർ, വിദ്യാഭ്യാസം നേടാൻ അവസരമില്ലാത്തവർ അങ്ങനെ വലിയൊരു വിഭാഗത്തിനിടയിലേക്ക് സേവന പ്രവർത്തനങ്ങളുമായാണ് ക്രൈസ്തവ മിഷനറിമാർ ഇറങ്ങിച്ചെല്ലുന്നത്. അവരോടൊപ്പം സമരസപ്പെട്ടാണ് അവരുടെ പ്രവർത്തനം. അവരെ സമൂഹത്തിന്റെ മുൻനിരയിലേക്ക് എത്തിക്കാൻ മിഷനറിമാർ ശ്രമിക്കുന്നു എന്നത് വാസ്തവമാണ്. ഇവരുടെ പ്രവർത്തനങ്ങളിലാകൃഷ്ടരായി ധാരാളം പേർ ക്രിസ്തുമതം സ്വീകരിക്കുന്നുമുണ്ടാവാം. അതിനെ നിയമം മൂലം തടയാൻ ശ്രമിക്കുന്നതിനു പകരം ഈ അധ:സ്ഥിത സമൂഹത്തിന്റെ ഉന്നമനത്തിനായി ശ്രമിക്കുകയാണ് സർക്കാർ ചെയ്യേണ്ടത്. അവരെ എന്നും അടിമകളായി നിലനിർത്താമെന്ന ആരും കരുതരുത്. അവർക്കും ആധുനിക മനുഷ്യരായി ജീവിക്കാൻ അവകാശമുണ്ട്. അതോർത്താൽ മതി. അല്ലാതെ ഭീഷണിയും കരിനിയമവും ഒരു ജനാധിപത്യ സമൂഹത്തിന് ഭൂഷണമല്ലെന്ന് ഓർമിപ്പിക്കേണ്ടതുണ്ട്.

മാർപാപ്പയെ ഇന്ത്യയിലേക്ക് സ്വാഗതം ചെയ്തത് പ്രധാനമന്ത്രി നരേന്ദ്ര മോദി വത്തിക്കാനിൽ നേരിട്ടുചെന്നാണ്. അത് ഇന്ത്യയിലെ ക്രൈസ്തവ സമൂഹത്തിന് വലിയ പ്രതീക്ഷ നൽകിയിരുന്നു. എന്നാൽ ആ പ്രതീക്ഷകളെ തകിടംമറിക്കുന്ന പ്രവർത്തനങ്ങളാണ് നടക്കുന്നത്. ഭാരതീയ പാരമ്പര്യത്തിൽ അടിയുറച്ചുനിന്നുകൊണ്ട് ഇഷ്ടമുള്ള വിശ്വാസം സ്വീകരിക്കാൻ പൗരനുള്ള അവകാശം നിയമം മൂലവും ഭീഷണി മൂലവും തടയാനുള്ള നീക്കം അപലപിക്കപ്പെടേണ്ടതുതന്നെയാണ്.



# ക്രൈസ്തവ ന്യൂനപക്ഷവും സമകാലീന രാഷ്ട്രീയവും

ഫാ. ജോഷി മയ്യാറ്റിൽ

കോൺഗ്രസ്സിന്റെ ഔദ്യോഗിക സ്ഥാനങ്ങളിൽ ന്യായമായ മതന്യൂന പക്ഷ പ്രാതിനിധ്യമില്ല എന്ന സിപിഎം സെക്രട്ടറി കോടിയേരി ബാലകൃഷ്ണന്റെ ആരോപണം വലിയ കോളിളക്കങ്ങൾ സൃഷ്ടിച്ചിരിക്കുകയാണ്. കാലടി ഗോപിയുടെ ഏഴുരാത്രികൾ എന്ന നാടകത്തിലെ പാഷാണം വർക്കി എന്ന കഥാപാത്രത്തെ പോലെയാണ് കോടിയേരി ബാലകൃഷ്ണൻ കോൺഗ്രസിനെ വിമർശിക്കുന്നത് എന്നാണ് പത്രസമ്മേളനം വിളിച്ചുകൂട്ടി പ്രതിപക്ഷ നേതാവ് ശ്രീ. വി.ഡി. സതീശൻ മറുപടിനല്കിയത്. പാഷാണം വർക്കി ഹിന്ദു വീടുകളിൽ കൃഷ്ണന്റെ ചിത്രവും ക്രിസ്ത്യൻ വീടുകളിൽ യേശുവിന്റെ ചിത്രവും കാണിക്കും. ഇതു പോലെയാണത്രേ കോടിയേരി.

### രാഷ്ട്രീയത്തിലെ പാഷാണം വർക്കികൾ

സത്യത്തിൽ, സി.പി.എമ്മും കോൺഗ്രസ്സും ഒരുപോലെ പാഷാണം വർക്കികളാണ്. ഭൂരിപക്ഷവും ന്യൂനപക്ഷവുമായ മതവിഭാഗങ്ങളെ സുഖിപ്പിക്കാനുള്ള ശ്രമം രണ്ടു പാർട്ടികളുടെയും ഭാഗത്തുനിന്നുണ്ട്. എന്നാൽ, മുഖ്യശ്രദ്ധ മുസ്ലീം പ്രീണനത്തിലാണെന്നു മാത്രം! ഇക്കാര്യത്തിൽ കോൺഗ്രസ്സിന്റെ തുറുപ്പുചീട്ട് മുസ്ലീംലീഗാണെങ്കിൽ സി.പി.എമ്മിന്റേത് അല്പംകൂടി മൂത്ത കൂട്ടരാണ്. മുസ്ലീം വർഗീയതയുടെ ആൾരൂപവും മുൻ സിമിക്കാരനുമായ കെ. ടി. ജലീലിനെ കൂടെനിറുത്തി മന്ത്രിയാക്കിയത് മുസ്ലീം ലീഗിന്റെ സോഫ്റ്റ് വർഗീയതയോട് അകലം പാലിക്കുന്ന ഹാർഡ് വർഗീയവാദികളുടെ പിന്തുണ നേടാൻ തന്നെയാണെന്ന് ആർക്കാണ് അറിയാത്തത്?

പക്ഷേ, സി.പി.എമ്മും കോൺഗ്രസ്സും തമ്മിൽ കാര്യമായ ഒരു വ്യത്യാസമുണ്ട്. ഹിന്ദുവികാരത്തെയും മുസ്ലീം വികാരത്തെയും പരിപോഷിപ്പിക്കുന്ന പാർട്ടിയാണ് കോൺഗ്രസ്സെങ്കിലും, ക്രൈസ്തവവികാരം അവർ നിസ്സാരമായി ഗണിക്കുന്നു. അതുകൊണ്ടു തന്നെ ക്രൈസ്തവ ന്യൂനപക്ഷങ്ങളെ വേദനിപ്പിക്കുന്ന ആരുടെയും ഏതു നിലപാടിനോടും കൈകോർക്കാനും അവരെ പിന്താങ്ങാനും കോൺഗ്രസ്സിനു മടിയില്ല. എന്നാൽ, ക്രൈസ്തവരോടുള്ള കമ്മൂണിസ്റ്റു സർക്കാരിന്റെ ശൈലി മറ്റൊന്നാണ്. മോഹനവാഗ്ദാനങ്ങൾ നല്കലാണ് സ്ഥിരം ശൈലി. പക്ഷേ, അവയൊന്നും നിറവേറ്റിക്കൊടുക്കാറില്ല എന്നു മാത്രം! ക്രൈസ്തവ ന്യൂനപക്ഷങ്ങളുടെ പിന്നാക്കാവസ്ഥ പഠിക്കാൻ സമിതിയെ വാഗ്ദാനം ചെയ്താണ് കഴിഞ്ഞ തിരഞ്ഞെടുപ്പിൽ ഗണ്യമായ ക്രൈസ്തവ വോട്ടുകൾ അവർ സ്വന്തമാക്കിയത്. പക്ഷേ, പാലൊളി കമ്മിറ്റിയുടെ കാര്യത്തിൽ പ്രദർശിപ്പിച്ച ഉന്മേഷമോ എടുത്ത സത്വരനടപടികളോ ചെയ്തുകൊടുത്ത സൗകര്യങ്ങളോ ജെ.ബി കോശി കമ്മിറ്റിയുടെ കാര്യത്തിൽ കണ്ടില്ല. നാടാർസംവരണ വിഷയത്തിൽ വലിയ വാഗ്ദാനം നല്കി വോട്ടു നേടിയെങ്കിലും അക്കാര്യവും തരികിടയായിരുന്നെന്നു തെളിഞ്ഞു. കെ റെയിലിനു കല്ലിന് പഞ്ഞമുണ്ടാവില്ലെന്ന് ഉറപ്പാക്കിയപ്പോഴും ചെല്ലാനം തീരദേശവാസികളുടെ ജീവിതം ചളി പുരളുന്നതു തടയാൻ വേണ്ട കടൽഭിത്തിക്കും പുലിമുട്ടിനും ആവശ്യമായ കല്ലിന്റെ കാര്യത്തിൽ തീരുമാനമായിട്ടില്ല. അടുത്ത കാലവർഷത്തിലും ചെല്ലാനം ചളിയിലാഴും.

### കേരള കോൺഗ്രസ്സിന് മനംമാറ്റമോ?

കോടിയേരിയുടെ പ്രസ്താവനയോടുള്ള പ്രതികരണങ്ങളിൽ ഏറെ രസകരമായി തോന്നിയത് ജോസ് കെ. മാണിയുടേതായിരുന്നു. കോൺഗ്രസ്സിൽ മതന്യൂനപക്ഷങ്ങൾക്കു വേണ്ടത്ര പരിഗണന ലഭിക്കാതിരുന്നതുകൊണ്ടാണത്രേ കേരള കോൺഗ്രസ്സ് എം. ഇടത്തു മുന്നണിയിലേക്ക് ചേക്കേറിയത്!

കേരളത്തിൽ 'മതന്യൂനപക്ഷങ്ങൾ' എന്നാൽ മുഖ്യമായും മുസ്ലീം-ക്രൈസ്തവ സമുദായങ്ങളാണ് എന്ന് അറിയാത്തയാളല്ല ശ്രീ. ജോസ് കെ മാണി. മുസ്ലീം ന്യൂനപക്ഷത്തിന് വലതു മുന്നണിയിൽ അംഗീകാരം ലഭിക്കുന്നില്ല എന്ന് അദ്ദേഹം കരുതുന്നുണ്ട് എന്നു വിശ്വസിക്കാനും വയ്യാ. അതിനാൽ, 'മതന്യൂനപക്ഷങ്ങൾ' എന്ന ബഹുവചനപ്രയോഗം അദ്ദേഹം എന്തിനു

നടത്തി എന്നത് സുപ്രധാനമായ ഒരു ചോദ്യമാണ്. സത്യത്തിൽ, അദ്ദേഹം ഉദ്ദേശിച്ചത് ക്രൈസ്തവ ന്യൂനപക്ഷ സമുദായത്തെത്തന്നെയാണ്. പക്ഷേ, അതു തെളിച്ചു പറയാൻ ആ ലോലഹൃദയത്തിനും ദുർബല അധര ങ്ങൾക്കും ഇപ്പോഴും കഴിയുന്നില്ല എന്നേയുള്ളൂ! രാഷ്ട്രീയപരമായി, ന്യൂനപക്ഷമെന്നാൽ മുസ്ലീങ്ങൾമാത്രം എന്ന കേരളത്തിന്റെ ഇന്നത്തെ അവസ്ഥയ്ക്കു കാരണം ഈ ഹൃദയലോലത്വവും അധര ദുർബലതയുമാണ്.

### മുസ്ലീംലീഗിന്റെ ന്യൂനപക്ഷരാഷ്ട്രീയം

തങ്ങൾ മുസ്ലീം സമുദായത്തിന്റെ പാർട്ടിയാണെന്നു തെളിച്ചുപറയുകയും ആ സമുദായത്തിന്റെ ഉന്നമനത്തിനുവേണ്ടി എപ്പോഴും പാറപോലെ ഉറച്ച നിലപാടെടുക്കുകയും ചെയ്തിട്ടുള്ള പാർട്ടിയാണ് മുസ്ലീംലീഗ്. അവരെ ഒരു മതേതര പാർട്ടിയായി കരുതാൻ ആർക്കും ഒരു ബുദ്ധിമുട്ടും ഉള്ളതായി തോന്നിയിട്ടില്ല. ഭൂരിപക്ഷസമുദായങ്ങൾക്കും മറ്റു ന്യൂനപക്ഷങ്ങൾക്കും അസൂയയും അങ്കലാപ്പും ഉളവാകും വിധം ഭരണത്തിലെ പ്രധാന വകുപ്പുകൾ തുടർച്ചയായി കൈകാര്യം ചെയ്തുകൊണ്ട്, ചുരുങ്ങിയ കാലംകൊണ്ടുതന്നെ മുസ്ലീംസമുദായത്തിന് അനുകൂലമായ നിരവധി നിലപാടുകളും ക്ഷേമപദ്ധതികളും ഐക്യജനാധിപത്യമുന്നണിയിലെ ഈ നിർണായകശക്തി നടപ്പിലാക്കി. ഇവിടത്തെ വ്യവസായമേഖലയും വിദ്യാഭ്യാസവും പൊതുമരാമത്തുമെല്ലാം ഇസ്ലാം ന്യൂനപക്ഷാഭിമുഖ്യം യാതൊരു മറയുമില്ലാതെ പ്രകടമാക്കി എന്നതു കേരളം കണ്ട കാഴ്ചയാണ്. അഞ്ചാം മന്ത്രി ആവശ്യംപോലും ചങ്കുളുപ്പില്ലാതെ ഉന്നയിച്ചു നേടിയെടുക്കാൻ ആ പാർട്ടിക്കായി.

ഇതുവരെ ഈ പാർട്ടി മതേതരത്വത്തിന്റെ മൂടുപടമാണ് അണിഞ്ഞിരുന്നതെങ്കിലും, ഏതാനും വർഷങ്ങളായി അതും അഴിച്ചുവച്ച് തെളിഞ്ഞ മത തീവ്രവാദ ലൈനിലേക്ക് ചേക്കേറിയിരിക്കുകയാണ്. തുർക്കിഭീകരതകൾക്കുള്ള പിന്തുണ പ്രഖ്യാപനങ്ങളും "മതമാണ് മതമാണ് മതമാണ് മുഖ്യം" എന്ന മുദ്രാവാക്യവും രാഷ്ട്രീയപരിപാടികൾക്ക് അല്ലാഹുവിന്റെ നാമത്തിലുള്ള ഉദ്ഘാടനങ്ങളും ഇന്ന് മുസ്ലീംലീഗിന്റെ സ്ഥിരം ശൈലികളായി മാറിക്കഴിഞ്ഞു.

### ഒരു രാഷ്ട്രീയപ്പാർട്ടിയുടെയും പിന്തുണയില്ലാത്ത ക്രൈസ്തവ സമുദായം

വിവിധ സമുദായങ്ങൾ തങ്ങളുടെ സംഘടിത ബലം കൊണ്ട് സ്വന്തം പാർട്ടികളിലൂടെയും മറ്റു പാർട്ടികളിലൂടെയും കേരളത്തിൽ വൻവളർച്ച സാധ്യമാക്കിയപ്പോൾ ഏകോപനമില്ലാതെയും മുഖ്യധാരാപാർട്ടികളുടെ വോട്ടു ബാങ്കുകളായി നിലകൊണ്ടും രാഷ്ട്രീയക്കാരാലും പാർട്ടികളാലും വഞ്ചിക്കപ്പെട്ടും ക്രൈസ്തവർ അധഃപതനത്തിന്റെ പാതയിലാണ്. ഇതിനു മുഖ്യമായ കാരണം, കേരള കോൺഗ്രസ് ക്രൈസ്തവരുടെ പാർട്ടിയാണ് എന്ന തെറ്റിദ്ധാരണ കേരളസമൂഹത്തിൽ വേരൂന്നിക്കഴിഞ്ഞു എന്നതാണ്.

യഥാർത്ഥത്തിൽ, രണ്ടു തെറ്റിദ്ധാരണകളുടെ പാർട്ടിയാണ് കേരള കോൺഗ്രസ്: ഒന്നാമത്തേത്, തങ്ങൾ കർഷകർക്കുവേണ്ടിയുള്ള പാർട്ടിയാണെന്ന തെറ്റിദ്ധാരണയാണ്. കേരള കോൺഗ്രസ്സിന്റെ കർഷകപ്രേമം ഇവിടെ കർഷകർക്ക് എന്തു ഗുണമുണ്ടാക്കി എന്ന ചോദ്യം ഉന്നയിക്കപ്പെടേണ്ടതല്ലേ? കേരളത്തിലെ കർഷകരുടെയും കൃഷിയുടെയും ഇന്നത്തെ ദയനീയമായ അവസ്ഥതന്നെയാണ് ഉത്തരം. ഭരണത്തിൽ പങ്കാളിത്തമുണ്ടായിട്ടും, റബർ വിഷയത്തിലും കസ്തൂരിരംഗൻ വിഷയത്തിലും ഒന്നും ചെയ്യാൻ പറ്റാതിരുന്ന പാർട്ടിയാണിത്. കർഷകരുടെ ആത്മഹത്യാനിരക്കിൽ, ദേശീയതലത്തിൽ അഞ്ചാം സ്ഥാനമുള്ള സംസ്ഥാനമാണ് കേരളം എന്നോർക്കണം! രണ്ടാമത്തേത്, കർഷകരോടുള്ള പ്രഖ്യാപിത ചായ്‌വ് ന്യൂനപക്ഷച്ചായ്‌വായി തെറ്റിദ്ധരിച്ചു അഥവാ തെറ്റിദ്ധരിപ്പിച്ചു എന്നതാണ്. ക്രൈസ്തവ ന്യൂനപക്ഷത്തിനുവേണ്ടി അരമനകളിലും പള്ളികളിലും കൊവേന്തകളിലുമല്ലാതെ, രാഷ്ട്രീയത്തിൽ പ്രത്യക്ഷമായോ പരോക്ഷമായിപ്പോലുമോ മുന്നോട്ടുവരാൻ ഒരിക്കലും ധൈര്യപ്പെടാത്ത പാർട്ടിയാണ് കേരള കോൺഗ്രസ്. ക്രൈസ്തവ ന്യൂനപക്ഷോന്മുഖമാണ് തങ്ങൾ എന്ന് കേരള കോൺഗ്രസ് പാർട്ടി എപ്പോഴാണ് സ്വയംപ്രഖ്യാപിച്ചിട്ടുള്ളത്?

### ഇനിയെങ്കിലും മാറ്റമുണ്ടാകുമോ?

മുസ്ലീംലീഗിനെപ്പോലെ വർഗീയമാകാതെ, രാഷ്ട്രീയമായി അനാഥത്വം അനുഭവിക്കുന്ന ക്രൈസ്തവ ന്യൂനപക്ഷം മുഴുവന്റെയും താല്പര്യസംരക്ഷണത്തിനുവേണ്ടി നിലകൊള്ളാൻ കേരള കോൺഗ്രസ്സ് ഇനിയെങ്കിലും തയ്യാറാകുമോ? സഭാ-റീത്തു വ്യത്യാസങ്ങളില്ലാതെ എല്ലാ ക്രൈസ്തവ വിഭാഗങ്ങളെയും നിലവിലുള്ള സംഘടനകളെയും ഏകോപിപ്പിക്കാൻ ഇനിയെങ്കിലും ഒരു വേദിയുണ്ടാകുമോ? ക്രൈസ്തവരുടെ ന്യായമായ ന്യൂനപക്ഷാവകാശങ്ങൾ സ്ഥാപിച്ചു കിട്ടുന്നതിനുവേണ്ടി നിങ്ങൾ നിലകൊള്ളുമോ? ദളിതക്രൈസ്തവർ നേരിടുന്ന വിവേചനത്തിനെതിരേ നിങ്ങൾ പോരാടുമോ? മലയോര കർഷകരുടെ ആശങ്കകൾ അകറ്റാനും കാർഷികോൽപന്നങ്ങൾക്കു ന്യായമായ വില ലഭിക്കാനും സർക്കാരിൽ നിങ്ങൾ സമ്മർദ്ദം ചെലുത്തുമോ? മത്സ്യത്തൊഴിലാളികളുടെ ദുരിതപർവങ്ങൾക്ക് അറുതിവരുത്താനും ന്യായമായ പ്രതിഫലം ഉറപ്പാക്കാനും നിങ്ങൾ സന്നദ്ധരാകുമോ? കാർഷികമേഖലയിലും മത്സ്യബന്ധന മേഖലയിലും ആധിപത്യമുറപ്പിച്ചിരിക്കുന്ന ഇടനിലക്കാരുടെ കൊള്ള അവസാനിപ്പിക്കാൻ നിങ്ങൾ മുന്നിട്ടിറങ്ങുമോ? രാഷ്ട്രീയ-സാമൂഹിക-സാംസ്കാരിക മേഖലകളിലെ യാഗാശ്വങ്ങളെ പിടിച്ചുകെട്ടാൻ നിങ്ങൾ ശ്രമിക്കുമോ?

എങ്കിൽ ക്രൈസ്തവ സമൂത്തിന്റെ അഭൂതപൂർവമായ പിന്തുണ നിങ്ങൾക്കുണ്ടായിരിക്കും. ക്രമേണ കേരളത്തിൽ മതേതരത്വ നീതിയും സാമുദായിക സന്തുലിതത്വവും പുലരും. എന്നാൽ ഇപ്പോഴുള്ള അവസ്ഥ ഇനിയും തുടരുകയാണെങ്കിൽ, ഏറെ താമസിയാതെ ഇവിടെ ക്രൈസ്തവരുടെ പിന്തുണയോടെ പ്രബലപ്പെടാൻ പോകുന്നത്, നിലവിലുള്ള അവഗണനകളിൽ മനം നോവുന്ന ക്രൈസ്തവരെ, തങ്ങൾ നിരാലംബരുടെ ശരണമാണെന്ന് തെറ്റിദ്ധരിപ്പിക്കാൻ ശ്രമിച്ചുകൊണ്ടിരിക്കുന്ന ബിജെപി ആയിരിക്കും; സംശയം വേണ്ടാ!



# അധാർമികമായ മാധ്യമ–സാംസ്കാരിക ഇടപെടലുകൾ പ്രതിഷേധാർഹം



**ഫാ. മൈക്കിൾ പുളിക്കൽ CMI**
സെക്രട്ടറി, കെസിബിസി ഐക്യജാഗ്രതാ കമ്മീഷൻ

ഈ അടുത്ത നാളിലെ ഒരു കോടതിവിധിയുടെ പശ്ചാത്തലത്തിൽ, പരാതി നൽകിയവർക്ക് നീതി വാങ്ങിക്കൊടുക്കാൻ എന്ന വ്യാജേന സാമൂഹിക-സാംസ്കാരിക മേഖലകളിൽ കത്തോലിക്കാസഭയെക്കുറിച്ചും, സഭ അനുശാസിക്കുന്ന ജീവിതക്രമങ്ങളെക്കുറിച്ചും വിശിഷ്യാ, സന്ന്യാസ സമർപ്പണജീവിതത്തെക്കുറിച്ചും വാസ്തവ വിരുദ്ധവും തെറ്റിദ്ധാരണാജനകവുമായ രീതിയിൽ സംഘടിതമായ പ്രചാരണങ്ങളും ക്യാംപെയ്നിങ്ങുകളും നടക്കുന്നതിന് പിന്നിൽ രാഷ്ട്രീയവും മതപരവുമായ നിക്ഷിപ്ത താല്പര്യങ്ങളുള്ളവരുടെ ആസൂത്രിതമായ ശ്രമങ്ങൾ ഉണ്ടെന്നുള്ളത് വ്യക്തമാണ്. ഈ ഒരു വിഷയത്തിൽ മാത്രമല്ല, കത്തോലിക്കാസഭയുമായി ബന്ധപ്പെട്ട് അടുത്തകാലങ്ങളിലായി ഉയർന്നുവന്ന എല്ലാ വിവാദങ്ങളിലും ഇത്തരക്കാരുടെ അധാർമികവും നിയമവിരുദ്ധവുമായ ഇടപെടൽ സംശയിക്കാവുന്നതാണ്. ഈ നാട്ടിലെ മുഖ്യധാരാ മാധ്യമങ്ങളെയും ചില സാംസ്കാരിക, സാമൂഹിക പ്രവർത്തകരെയും സ്വാധീനിച്ചും, സാമൂഹ്യമാധ്യമങ്ങൾ ദുരുപയോഗിച്ചും കത്തോലിക്കാസഭാവിരുദ്ധ പൊതുവികാരം സൃഷ്ടിക്കാൻ രാജ്യത്തിലെ വ്യവസ്ഥാപിത നീതിന്യായ കോടതികളെ പോലും പരസ്യമായി വെല്ലുവിളിക്കുന്ന മാധ്യമ-സാംസ്കാരിക ഇടപെടലുകൾ സഗൗരവം തുറന്നുകാണിക്കപ്പെടേണ്ടതും, നിയമ നടപടികൾക്ക് വിധേയമാക്കപ്പെടേണ്ടതുമാണ്. വിവിധ രീതികളിൽ കേരള സമൂഹത്തിന്റെ സ്വൈര്യ ജീവിതത്തിന് വിഘാതം സൃഷ്ടിച്ചുകൊണ്ടിരിക്കുന്നവരും സമസ്ത മേഖലകളിലും ദുഷ്ടലാക്കോടെ ഇടപെട്ട് വെല്ലുവിളികൾ ഉയർത്തുന്നവരുമായ ചിലരുടെ കരങ്ങൾ ഇത്തരം സംഭവവികാസങ്ങൾക്ക് പിന്നിലുണ്ടെന്നുള്ളതിന് സൂചനകളുണ്ട്.

വർഗ്ഗീയ ധ്രുവീകരണത്തിനും ഇതര സമുദായ-മത സംഘർഷങ്ങൾക്കും വഴിയൊരുക്കി കേരളത്തെ കലാപഭൂമിയാക്കാനും, മയക്കുമരുന്ന് - സ്വർണ്ണ കടത്തുകളും ഹവാല ഇടപാടുകളും നടത്തി കേരളത്തിന്റെ സാമ്പത്തികവും സാമൂഹികവുമായ സുസ്ഥിതി തകർക്കാനും, സുപ്രധാന സർക്കാർ വകുപ്പുകളിലെ നിയമനങ്ങൾ പോലും നിയമവിരുദ്ധമായി കൈപ്പിടിയിലാക്കി ഭരണ സംവിധാനങ്ങളെ അട്ടിമറിക്കാനും നിരന്തരം ശ്രമിച്ചുകൊണ്ടിരിക്കുന്നവരുടെ ഗൂഢ ശ്രമങ്ങളെ ചെറുത്തു തോൽപ്പിക്കാൻ ബഹുമാനപ്പെട്ട സർക്കാരും ക്രമസമാധാന - നീതി ന്യായ വകുപ്പുകളും ആത്മാർത്ഥമായി ഇടപെടേണ്ടിയിരിക്കുന്നു.

രാജ്യത്തിന്റെ നിയമങ്ങൾക്കനുസരിച്ച് കുറ്റക്കാർ ശിക്ഷിക്കപ്പെടുകയും നീതി നടപ്പിലാക്കപ്പെടുകയും വേണം എന്ന നിലപാട് ഒരു ജനാധിപത്യ രാജ്യത്ത് അഭംഗുരം കാത്തുസൂക്ഷിക്കപ്പെടേണ്ട ഒന്നാണ്. നിയമത്തിന്റെ വഴിയിൽനിന്ന് വ്യതിചലിച്ച് ആൾക്കൂട്ടത്തെ ഇളക്കിവിട്ടുള്ള മാധ്യമവിചാരണയും, സ്ഥാപിത താത്പര്യങ്ങൾക്കനുസരിച്ചുള്ള വിധിതീർപ്പുകളും, കോടതിയെയും നീതിന്യായ സംവിധാനങ്ങളെയും പരസ്യമായി അവഹേളിക്കുകയും വെല്ലുവിളിക്കുകയും ചെയ്യുന്ന ശൈലിയും അരാജകത്വത്തിന്റെ ലക്ഷണങ്ങളാണ്. നിയമം അനുശാസിക്കുന്ന രീതിയിൽ നീതിക്കും ന്യായത്തിനും വേണ്ടി മുന്നോട്ടുപോകുവാൻ ആർക്കും സാധ്യമായ ഈ രാജ്യത്ത് കോടതിവിധികളെ തെല്ലും മാനിക്കാത്ത സമീപനം തിരുത്തപ്പെടേണ്ടതുണ്ട്.

ദൈവവിശ്വാസത്തിൽ അധിഷ്ഠിതമായ മത സംവിധാനങ്ങളെയും കത്തോലിക്കാ സഭയെയും സഭയുടെ ഭാഗമായ സന്ന്യാസ ജീവിത ശൈലിയെയും ഈ ജനാധിപത്യ രാജ്യത്തിന്റെ വ്യവസ്ഥാപിത സംവിധാനങ്ങളെയും സമാധാനാന്തരീക്ഷത്തെയും തകർക്കാൻ ശ്രമിക്കുകയും തെറ്റിദ്ധാരണകൾ പടർത്തുകയും ചെയ്യുന്ന ഗൂഢശക്തികളെ പൊതുസമൂഹം തിരിച്ചറിഞ്ഞ് ഒറ്റപ്പെടുത്തുന്നതോടൊപ്പം, ഇന്നത്തെ സാഹചര്യത്തിൽ നീതിന്യായ വ്യവസ്ഥിതിക്കും ജനാധിപത്യ മൂല്യങ്ങൾക്കും വിരുദ്ധമായ നീക്കങ്ങൾക്കെതിരെ ശക്തമായ നടപടികൾ സ്വീകരിക്കാൻ കേന്ദ്ര സംസ്ഥാന സർക്കാരുകൾ തയ്യാറാവുകയും വേണം.



അഡ്വ. ലാലു ജോസഫ്



# ഒരു കോടതി വിധി വിലയിരുത്തപ്പെടുന്നു

പഴയ നിയമത്തിലെ പുറപ്പാട് പുസ്തകം അദ്ധ്യായം 23-ൽ തുല്യമായ നീതിയെക്കുറിച്ച് പറയുന്നതിങ്ങനെയാണ് "തെറ്റായ കുറ്റാരോപണത്തിൽ നിന്ന് ഒഴിഞ്ഞു നില്ക്കുക നിഷ്കളരേയും നീതിന്മാരേയും വധിക്കരുത്. ദുഷ്ടനെ ഞാൻ വെറുതേ വിടുകയില്ല" (23.7).

ഇന്ത്യൻ ഭരണഘടനയിലെ പതിനാലാം അനുഛേദം (Article 14)ൽ വിവക്ഷ ചെയ്യുന്നത് നിയമത്തിനു മുന്നിൽ തുല്യ അവകാശമെന്നതാണ്.

ഒരു സ്ത്രീ പീഢനക്കേസ്, സമൂഹത്തിൽ അതെത്ര കോലാഹലമുണ്ടാക്കിയാലും, നീതിന്യായ കോടതിക്കു മുമ്പിൽ വിലയിരുത്തപ്പെടുക തെളിവുകളുടെയും നിയമങ്ങളുടെയും അടിസ്ഥാനത്തിൽ മാത്രമായിരിക്കും. നീതിയുടെ തുലാസിൽ ക്രമക്കേടു നടത്തുക അത്ര എളുപ്പമുള്ള കാര്യമല്ല. ബിഷപ്പ് ഫ്രാങ്കോ മുളയ്ക്കലിനെ കുറ്റ വിമുക്തനാക്കികൊണ്ടുള്ള കോട്ടയം സെഷൻസ് ജഡ്ജി ജി. ഗോപകുമാറിന്റെ വിധി, ക്രിമിനൽ നടപടി നിയമ പ്രക്രിയയുടെ പരമ്പരാഗത വിചാരണ രീതികളും ക്രമങ്ങളും പാലിച്ച് പൂർത്തിയാക്കിയ, ഒരു കോടതി നടപടി മാത്രമായി കണക്കാക്കുവാനെ കഴിയുകയുള്ളു. മുന്നിൽ നിരത്തപ്പെടുന്ന തെളിവുകളും കേൾക്കുന്നതും രേഖപ്പെടുത്തുന്നതുമായ സാക്ഷി മൊഴികളും വിശകലനം ചെയ്താണ് ക്രിമിനൽ കോടതി വ്യവഹാരം കൈകാര്യം ചെയ്യുന്ന ന്യായാധിപർ കേസിൽ തീർപ്പു കൽപ്പിക്കുക. മാധ്യമങ്ങളുടെയും ജനങ്ങളുടെയും വികാര വിചാരങ്ങൾക്കനുസരിച്ച് കാണികൾക്കായി വിധി പറയാൻ അവർക്കാവില്ല. കക്ഷികളായി കന്യാസ്ത്രീയോ ബിഷപ്പോ ആണെന്ന് കരുതി ഒരു ന്യായാധിപന് മുൻ വിധിയോടെ വിധിയിലേക്ക് നടന്നടുക്കാനുമാവില്ല. ദൃക്സാക്ഷികളില്ലാത്ത ബലാത്സംഗ കുറ്റം തെളിയിക്കണമെങ്കിൽ ശാസ്ത്രീയ തെളിവുകൾ വേണം. ആവശ്യമായ ശാസ്ത്രീയ തെളിവുകളുടെ അഭാവത്തിൽ സാക്ഷിമൊഴികളും ലഭ്യമായ രേഖകളും ഉപയോഗിച്ച് മാത്രമേ കോടതികൾക്ക് വിധി പറയാനാവൂ. കോട്ടയം സെഷൻസ് കോടതി ജഡ്ജിയും അതേ ചെയ്തുള്ളൂ. നിയമ വിശാരദന്മാർ ആഘോഷിക്കട്ടെ, അപ്പീലിന് പോയാൽ ഈ വിധി ഉപ്പിലിടുമെന്നോ ഉയർത്തിപ്പിടിക്കുമെന്നോ പറയുന്നത് സാങ്കൽപ്പികമാവും. വധശിക്ഷ നല്കാൻ അധികാരമുള്ള ജഡ്ജിക്കു മുന്നിലെത്തുന്ന കേസി

ലെല്ലാം തൂക്കിക്കൊല വിധിക്കുന്നത് ന്യായമല്ല. അങ്ങനെയെങ്കിൽ അവയൊക്കെ ആത്മനിയന്ത്രണം നഷ്ടപ്പെട്ട വിധികളാണ് എന്ന് കരുതപ്പെടും. ബിഷപ്പ് ഫ്രാങ്കോ മുളയ്ക്കലിനെ കുറ്റവിമുക്തനാക്കിയ വിധി ബാഹ്യ സാഹചര്യത്തിലും സമ്മർദ്ദത്തിലും പെട്ടതല്ല എന്ന് ആദ്യ വിശകലനത്തിൽ തന്നെ മനസിലാകും. നിയമം നിയമത്തിന്റെ വഴിയേ പോയപ്പോൾ സ്വാഭാവികമായി വന്ന വിധിയാണത്.

സത്യം മാത്രമേ പറയൂ എന്നു കരുതപ്പെടുന്ന ദൈവത്തിന്റെ മാലാഖമാർ പ്രതിയാക്കിയ, മാധ്യമങ്ങളും സമൂഹവും കുറ്റക്കാരാനെന്ന് മുൻവിധി കല്പിച്ച ബിഷപ്പിനെ, വിട്ടയച്ചത് ബലാത്സംഗ മുൾപ്പടെ പോലീസ് ചുമത്തിയ കുറ്റങ്ങൾ തെളിയിക്കാൻ പ്രോസിക്യൂഷനായില്ല എന്ന് പറഞ്ഞാണ്. 289 പേജുള്ള വിധിന്യായം മുഴുവനായോ പ്രസക്ത ഭാഗങ്ങളോ തുറന്ന കോടതിയിൽ വായിക്കാതിരുന്നതോടെ സമൂഹ മാധ്യമങ്ങളിൽ അവലോകനങ്ങളുടെയും വിമർശനങ്ങളുടെയും പെരുമഴയായിരുന്നു. ഓരോരുത്തരും സ്വയം ജഡ്ജിമാരും നിയമപടുക്കളുമായി സമൂഹ മാധ്യമങ്ങളിൽ ഉറഞ്ഞാടി.

കോട്ടയം കുറവിലങ്ങാട് സെൻറ് ഫ്രാൻസിസ് മിഷൻ ഹോം കോൺവെന്റിൽ (മഠം) 2014 മുതൽ 2016 വരെയുള്ള കാലയളവിൽ സന്ദർശകനായിരുന്ന ബിഷപ്പ് ഫ്രാങ്കോ മുളയ്ക്കൽ (ജലന്ധർ ബിഷപ്പായിരുന്ന ഫ്രാങ്കോ മുളയ്ക്കലിന്റെ കീഴിലായിരുന്നു മഠം), മദർ സുപ്പീരിയറായിരുന്ന പരാതിക്കാരിയെ പല ദിവസങ്ങളിലായി നിരവധി തവണ ബലാത്സംഗം ചെയ്യുകയും ലൈംഗികമായി പീഡിപ്പിക്കുകയും ചെയ്തു എന്ന് കോട്ടയം പോലീസ് മേധാവിക്ക് കന്യാസ്ത്രി പരാതി നല്കിയത് 2018 ജൂൺ മാസമാണ്. ജൂൺ 28ന് പരാതിക്കാരിയുടെ മൊഴി (എഫ്.ഐ.എസ് പ്രഥമ വിവര സ്റ്റേറ്റ്മെന്റ്) രേഖപ്പെടുത്തി. തൊട്ടടുത്ത നാൾ (2018 ജൂൺ 29ന്) പോലീസ് കേസ് രജിസ്റ്റർ ചെയ്ത് അന്വേഷണം തുടങ്ങി. പ്രോസിക്യൂഷൻ സാക്ഷികളായി 39 പേരെയും പ്രതി ഭാഗത്തുനിന്ന് 6 പേരെയും വിസ്തരിച്ചു. സാക്ഷികളാരും കുറുമാറിയില്ല. പരാതിക്കാരിയുടെ എതിർ വിസ്താരം പൂർത്തിയായത് പത്തു ദിവസം കൊണ്ടാണ്. ക്രിമിനൽ നടപടി നിയമത്തിലെ വകുപ്പ് 313 പ്രകാരം ബിഷപ്പിനെ ചോദ്യം ചെയ്യുകയും ഇരു വിഭാഗത്തിന്റെയും വാദങ്ങൾ കേൾക്കുകയും ചെയ്തു. പ്രതിഭാഗം ഫയൽ ചെയ്ത ഡിഫൻസ് സേറ്റ്മെന്റ് കൂടി പരിഗണിച്ചാണ് വിധിയുണ്ടായത്.

ലൈംഗിക പീഡന കേസുകളിൽ ഇരയുടെ മൊഴിക്കാണ് പരമ പ്രാധാന്യമെന്നതായിരുന്നു പ്രോസിക്യൂഷന്റെ മുഖ്യ വാദം. രണ്ടുമുതൽ ഒൻപതുവരെയുള്ള പ്രോസിക്യൂഷൻ സാക്ഷിമൊഴികൾ ഇരയുടെ മൊഴിയുമായി ഒത്തുപോകുന്നതാണന്നും ലൈംഗിക ചൂഷണത്തെ എതിർത്തതോടെ പ്രതി ഇരയെ മദർ സുപ്പീരയർ സ്ഥാനത്തുനിന്ന് നീക്കുകയായിരുന്നു എന്നും പ്രോസിക്യൂഷൻ വാദം ഉയർത്തി. പരാതിക്കാരിയെ പദവിയിൽ നിന്ന് മാറ്റിയത് ബിഷപ്പിന്റെ ലൈംഗിക ഇംഗിതത്തിനു വഴങ്ങാതെ വന്നതുകൊണ്ടാണെന്നും പ്രോസിക്യൂഷൻ വാദിച്ചു.

ഇരയുടെ മൊഴികൾ സ്ഥിരതയുള്ളവയല്ല എന്നായിരുന്നു പ്രതിഭാഗത്തിന്റെ പ്രധാന പ്രതിരോധം. പരാതിക്കാരി നൽകിയ പ്രഥമ വിവര സ്റ്റേറ്റ്മെന്റും കോടതിയിലെ മൊഴിയും പരസ്പര വിരുദ്ധമാണ്. പെനൈൽ തുളച്ചുകയറ്റം (penile penetration) നടന്നതായി വൈദ്യ പരിശോധന നടത്തിയ ഡോക്ടറോട് പരാതിക്കാരി പറഞ്ഞിരുന്നില്ല. മഠത്തിലെ സന്ദർശക (ക്രോണിക്കിൾ) രേഖകളനുസരിച്ച്, പ്രതി ഒരുപാട് തവണ മഠത്തിലെ സന്ദർശക മുറിയിൽ (റൂം നംമ്പർ 20) താമസിച്ചിട്ടുണ്ടെങ്കിലും രണ്ട് സുപ്രധാന ദിവസ്സങ്ങളിൽ 2014 മെയ് അഞ്ചിനും ആറിനും താമസിച്ചതിന് തെളിവില്ല (ഈ ദിവസ്സങ്ങളിലാണ് പ്രതി, തന്നെ ഏറ്റവുമാദ്യം ബലാൽസംഗം ചെയ്തതായി പരാതിക്കാരി പറഞ്ഞിരുന്നത്) എന്നൊക്കെയായിരുന്നു 2014 മെയ് അഞ്ചിനും ആറിനും പ്രതി മഠത്തിൽ താമസിച്ചിരുന്നില്ല എന്ന പ്രതിഭാഗത്തിന്റെ വാദം ഒഴികെ മറ്റൊന്നും ഫലപ്രദമായി ഖണ്ഡിക്കുന്നതിൽ പ്രോസിക്യൂഷൻ വിജയിച്ചില്ല.

**തിരിഞ്ഞുകുത്തിയ മൊഴികൾ**

ഈ കേസിൽ അതിജീവിത (പരാതിക്കാരി) 2018 ജൂൺ 28ന് നല്കിയ പ്രഥമവിവര സ്റ്റേറ്റ്മെന്റും എഫ്.ഐ.എസ് (മൊഴിയും) അതിനുശേഷം ക്രിമിനൽ നടപടി നിയമത്തിലെ വകുപ്പ് 164 പ്രകാരം മജിസ്ട്രേറ്റിനു മുൻപാകെ നൽകിയ രഹസ്യ മൊഴിയും പരാതിക്കാരിക്ക് വിനയായി തീരുകയായിരുന്നു. ഈ രണ്ടു മൊഴികളിലും പരാതിക്കാരിയായ കന്യാസ്ത്രി ബിഷപ്പ് ഫ്രാങ്കോ മുളയ്ക്കൽ തന്നെ ബലാത്സംഗം ചെയ്തതായി പറഞ്ഞിരുന്നില്ല. ഇത് എന്തുകൊണ്ടാണെന്ന് പ്രതിഭാഗം ചോദ്യം ഉയർത്തി. പരാതിക്കാരിയുടെ അന്നത്തെ ചുറ്റുപാടും അവസ്ഥയും കൊണ്ട് വിട്ടു പോയതെന്നായിരുന്നു പ്രോസിക്യൂഷന്റെ മറുപടി. 2014 മുതൽ 2016 വരെയുള്ള കാലയളവിലെ സംഭവങ്ങളെക്കുറിച്ച് 2018 ജൂണിൽ മൊഴി നല്കുമ്പോൾ പരാതിക്കാരിയുടെ ചുറ്റുപാടും അവസ്ഥയും മോശമായിരുന്നില്ല എന്നതിനാൽ ഈ മറുപടി മുഖവിലയ്ക്കെടുക്കാൻ കോടതി തയ്യാറായില്ല. പ്രോസിക്യൂഷൻ സാക്ഷികളായി വിസ്തരിക്കപ്പെട്ട (മൂന്നും നാലും സാക്ഷികൾ) പരാതിക്കാരിയുടെ രണ്ട് സഹ കന്യാസ്ത്രീകൾ അട്ടപ്പാടിയിൽ പരാതിക്കാരിയോടൊപ്പം ധ്യാനത്തിനുപോയ വേളയിൽ പരാതിക്കാരി ധ്യാനകേന്ദ്രത്തിലെ കുമ്പസാരത്തിന് കൂടുതൽ സമയമെടുത്തതിനെക്കുറിച്ച് പരാതിക്കാരിയോട് ചോദിച്ചിരുന്നു. തിരികെ കുറവിലങ്ങാട് മഠത്തിലെത്തിയശേഷം പരാതിക്കാരി നല്കിയ മറുപടിയിലും ബിഷപ്പ് ഫ്രാങ്കോ മുളയ്ക്കൽ തന്നെ ബലാത്സംഗം ചെയ്തതായി തങ്ങളോട് പറഞ്ഞിരുന്നില്ല എന്ന് മൂന്നും നാലും സാക്ഷികളുടെ മൊഴികളിൽ നിന്ന് വ്യക്തമാണ്. മറിച്ച് അക്കാലത്ത്, പരാതിക്കാരിയടക്കം താമസിച്ചിരുന്ന മഠം, ബിഷപ്പ് സന്ദർശിക്കാനിടയുണ്ടെന്നും അപ്പോൾ തനിക്ക് കൂടെ കിടക്കേണ്ടി വരുമെന്ന ആശങ്ക കാരണമാണ് ധ്യാനകേന്ദ്രത്തിൽ കുമ്പസാരത്തിന് കൂടുതൽ സമയമെടുത്തതെന്നുമാണ് പരാതിക്കാരി സാക്ഷികളോട് പറഞ്ഞിരുന്നത്. ചുരുക്കത്തിൽ പരാതിക്കാരിയായ കന്യാസ്ത്രിയും പ്രോസി

ക്യൂഷൻ ഭാഗം മൂന്നും നാലും സാക്ഷികളായ സഹ കന്യാസ്ത്രിമാരും നല്കിയ വിഭിന്ന മൊഴികൾ അവരുടെ കേസിന് വിനയായി തീരുകയായിരുന്നു. നാലാം സാക്ഷി 2017 നവംബറിൽ അന്നത്തെ മദർ സുപ്പീരിയറിനെഴുതിയ കത്തിൽ നിന്ന് (എക്സിബിറ്റ് പി 43) നാലാം സാക്ഷിക്ക്, പരാതിക്കാരിയും പ്രതിയും തമ്മിലുള്ള യഥാർഥ പ്രശ്നമെന്താണെന്ന് അറിയില്ലായിരുന്നു എന്ന് വ്യക്തമാകുന്നതായി കോടതി കണ്ടു (വിധിന്യായത്തിലെ ഖണ്ഡിക 138 പേജ് 79).

**നാലാം സാക്ഷിയുടെ ടെലിവിഷൻ അഭിമുഖവും മില്യൺ ഡോളർ ചോദ്യവും**

പ്രോസിക്യൂഷൻ ഭാഗം നാലാം സാക്ഷിയായി ഹാജരായ കന്യാസ്ത്രി 2018-ൽ മാധ്യമ പ്രവർത്തകൻ അഭിലാഷ് മോഹനുമായി നടത്തിയ ടെലിവിഷൻ അഭിമുഖത്തിൽ ബിഷപ്പ് ഫ്രാങ്കോ മുളയ്ക്കൽ പരാതിക്കാരിയെ ബലാത്സംഗം ചെയ്തതായി തന്നോട് പറഞ്ഞിരുന്നില്ല എന്നും ഇപ്പോൾ പോലീസ് കേസായപ്പോഴാണ് കാര്യങ്ങൾ അങ്ങനെ ഒക്കെ ആയിരുന്നു എന്ന് മനസ്സിലാക്കിയതെന്നും പറയുകയുണ്ടായി. മാധ്യമ പ്രവർത്തകനെ പ്രതിഭാഗം നാലാം സാക്ഷിയായും കന്യാസ്ത്രിയെ പ്രോസിക്യൂഷൻ നാലാം സാക്ഷിയായും വിസ്തരിച്ചു. അഭിമുഖത്തിന്റെ ഡി.വി.ഡി പകർപ്പ് കോടതി മുറിയിൽ പ്രദർശിപ്പിച്ചായിരുന്നു വിസ്താരം. അഭിമുഖം പൂർണ്ണരൂപത്തിലുള്ളതാണെന്നും ഒന്നും എഡിറ്റ് ചെയ്ത് മാറ്റിയിട്ടില്ല എന്നുമാണ് മാധ്യമ പ്രവർത്തകൻ കോടതിയിൽ പറഞ്ഞത്. കന്യാസ്ത്രി മറിച്ചും പറഞ്ഞു. കോടതിവിശ്വാസത്തിലെടുത്തത് മാധ്യമ പ്രവർത്തകന്റെ മൊഴിയാണ്.

അഭിമുഖത്തിൽ, നാലാം സാക്ഷിയുടെ മറ്റൊരു മറുപടി ഹാനികരമാണെന്ന് കോടതി വിലയിരുത്തി. പരാതിക്കാരായ നിങ്ങളെ പ്രകോപിപ്പിച്ച് പ്രതിക്കെതിരെയുള്ള പരാതി നിങ്ങൾ പൊതു വേദിയിൽ ഉന്നയിക്കുന്നതുകൊണ്ട് പ്രതിക്കെന്തു പ്രയോജനമെന്ന മാധ്യമ പ്രവർത്തകന്റെ ചോദ്യത്തിന് പ്രോസിക്യൂഷൻ ഭാഗം നാലാം സാക്ഷിയായ കന്യാസ്ത്രി നല്കിയ മറുപടി തങ്ങളുമായുള്ള പ്രശ്നങ്ങൾ (പരാതിക്കാരിയും സഹ പ്രവർത്തകരായ മൂന്നും നാലും സാക്ഷികളുമായുള്ള പ്രശ്നങ്ങൾ- പരാതിക്കാരിയെ മഠത്തിന്റെ മദർ സുപ്പീരയർ സ്ഥാനത്തു നിന്നു നീക്കിയത്) പ്രതി ബിഷപ്പ് ഫ്രാങ്കോ മുളയ്ക്കൽ നേരത്തേ പറഞ്ഞു തീർത്തിരുന്നെങ്കിൽ ഇങ്ങനെ കേസും വഴക്കുമാകില്ലായിരുന്നു എന്നാണ്. ഈ ഉത്തരം അട്ടപ്പാടിയിൽ ധ്യാനത്തിനുപോയി തിരികെ വന്നശേഷം ബിഷപ്പ് ഫ്രാങ്കോ മുളയ്ക്കൽ തന്നെ ബലാത്സംഗം ചെയ്തു എന്ന് മൂന്നും നാലും സാക്ഷികളോട് പരാതിക്കാരി പറഞ്ഞിരുന്നു എന്ന പരാതിക്കാരിയുടെയും നാലാം സാക്ഷിയുടെയും മൊഴികൾക്ക് ഘടക വിരുദ്ധമാണ്. അതിനാൽ പരാതിക്കാരി, മൂന്ന്, നാല് സാക്ഷികൾ എന്നിവരുടെ ബിഷപ്പ് ഫ്രാങ്കോ മുളയ്ക്കൽ പരാതിക്കാരിയെ ബലാത്സംഗം ചെയ്തു എന്ന കോടതി മുൻപാകെയുള്ള മൊഴി, വിശ്വാസയോഗ്യമല്ല എന്ന് സെഷൻസ് കോടതി വിലയിരുത്തി. (വിധിന്യായത്തിലെ ഖണ്ഡിക 140 പേജ് 81) മാധ്യമ പ്രവർത്തകന്റെ ഈ ചോദ്യം (മില്യൺ ഡോളർ ചോദ്യം) ദശലക്ഷം ഡോളർ വിലയുള്ള ചോദ്യമാണെന്ന് വിധിയിൽ പറയുകയും ചെയ്തു.

**രണ്ടാം സാക്ഷിയുടെ മൊഴി സ്വീകരിച്ചില്ല**

പരാതിക്കാരിയായ കന്യാസ്ത്രി 2011-ൽ തന്നെ തന്റെ സ്പിരിചൽ മദറായി (ആത്മീയ അമ്മ) സ്വീകരിച്ച കന്യാസ്ത്രിയാണ് പ്രോസിക്യൂഷൻ ഭാഗം രണ്ടാം സാക്ഷിയായിരുന്നത്. അവരുമായി പരാതിക്കാരി നിരന്തര സമ്പർക്കത്തിലായിരുന്നുതാനും. അവരും മജിസ്ട്രേറ്റ് മുമ്പാകെ മൊഴി നൽകുകയും സഭയിലെ ചുമതലപ്പെട്ടവർക്ക് പരാതിക്കാരിയായ കന്യാസ്ത്രിയുടെ ആവലാതികൾ കാണിച്ച് പരാതികൾ അയക്കുകയും ചെയ്തിരുന്നു. തന്നെ, ബിഷപ്പ് ബലാത്സംഗം ചെയ്ത കാര്യം 2014 അവസാനത്തോടെയോ 2015 ആദ്യമോ രണ്ടാം സാക്ഷിയോട് പറഞ്ഞിരുന്നതായുള്ള പരാതിക്കാരിയുടെ വാദം രണ്ടാം സാക്ഷി കോടതിയിൽ നല്കിയ മൊഴിയിൽ ശരിവച്ചു. (വിധി ന്യായത്തിലെ ഖണ്ഡിക 124 പേജ് 70). 2014 ഡിസംബറിൽ, രണ്ടാം സാക്ഷി മഠത്തിൽ താമസിച്ചതിനും തെളിവുണ്ട്. (എക്സിബിറ്റ് പി 34 സന്ദർശക രജിസ്റ്റർ - ക്രോണിക്കിൾ). പക്ഷെ പരാതിക്കാരിയുടെയും രണ്ടാം സാക്ഷിയുടെയും മൊഴികൾ കോടതി വിശ്വസിച്ചില്ല. കാരണം പീഡന സംഭവങ്ങളൊക്കെ താൻ മനസ്സിൽ സൂക്ഷിക്കുകയായിരുന്നു എന്നും തനിക്കുണ്ടായ മാനസിക ആഘാതം താൻ നിശബ്ദം സഹിക്കുകയായിരുന്നു എന്നുമാണ് പരാതിക്കാരി 2018 ജൂൺ 28-ന് നല്കിയ(എഫ്. ഐ.എസ് പ്രഥമ വിവര (സ്റ്റേറ്റ്മെന്റ്) മൊഴിയിൽ പറഞ്ഞിരുന്നത്. 2014 അവസാനമോ 2015 ആദ്യമോ പരാതിക്കാരി രണ്ടാം സാക്ഷിയോട് പറഞ്ഞതായി പറയുന്ന ബലാത്സംഗ കാര്യം 2018 ജൂൺ 28-ലെ പ്രഥമ വിവര (സ്റ്റേറ്റ്മെന്റ്) മൊഴിയിൽ പറയാതിരുന്നതിന് കാരണമെന്തെന്ന ചോദ്യത്തിന് പ്രോസിക്യൂഷൻ വ്യക്തമായ മറുപടി നല്കിയില്ല. പ്രഥമ വിവര (സ്റ്റേറ്റ്മെന്റ്) മൊഴി നല്കുന്ന വേളയിൽ പരാതിക്കാരിയുടെ അവസ്ഥ നല്ലതായിരുന്നില്ല എന്നും പ്രഥമ വിവര (സ്റ്റേറ്റ്മെന്റ്) മൊഴി രേഖപ്പെടുത്തിയ പ്രോസിക്യൂഷൻ ഭാഗം മുപ്പത്തി ഏഴാം സാക്ഷിയെ വിശ്വാസം ഇല്ലായിരുന്നു എന്നും ഉള്ള പരാതിക്കാരിയുടെ വാദം കോടതി തള്ളുകയാണുണ്ടായത്. കാരണം പരാതിക്കാരി 2018 ജൂൺ 28-ന് മുപ്പത്തി ഏഴാം സാക്ഷിക്കു നല്കിയ പ്രഥമ വിവര (സ്റ്റേറ്റ്മെന്റ്) മൊഴിയിൽ പ്രതി ബിഷപ്പിനെതിരെ ഒട്ടനവധി പരാതികൾ ഉന്നയിച്ചിരുന്നു. രണ്ടാം സാക്ഷിയോട് താൻ പറഞ്ഞതായി പറയുന്ന ബലാത്സംഗ പരാതി പറഞ്ഞിരുന്നുമില്ല. അതിനാൽ തന്നെ 2014 അവസാനമോ 2015 ആദ്യമോ പരാതിക്കാരി രണ്ടാം സാക്ഷിയോട് പറഞ്ഞതായി പറയുന്ന ബലാത്സംഗ കാര്യം ബോധ്യപ്പെടുന്ന ഒന്നല്ല എന്ന് കോടതി വിലയിരുത്തി. പരാതിക്കാരി ക്രിമിനൽ നടപടി നിയമത്തിലെ വകുപ്പ് 164 പ്രകാരം മജിസ്ട്രേറ്റിനു മുൻപിൽ നൽകിയ രഹസ്യ മൊഴിയിലും (എക്സിബിറ്റ് പി 19) 2014 അവസാനമോ 2015 ആദ്യമോ പരാതിക്കാരി രണ്ടാം സാക്ഷിയോട് ബലാത്സംഗ കാര്യം പറഞ്ഞതായി പറയുന്നില്ല.(വിധിന്യായത്തിലെ ഖണ്ഡിക125 പേജ് 70).

**പരാതിക്കാരി ജലന്ധർ അതിരൂപതയ്ക്കു പുറത്ത് പറഞ്ഞ പരാതി**

ജലന്ധർ അതിരൂപതയ്ക്കുവെളിയിലുള്ള ഒരു പുരോഹിതൻ പരാതിക്കാരിയുടെ ബിഷപ്പ് ഫ്രാങ്കോ മുളയ്ക്കലിനെതിരെയുള്ള പരാതി ആദ്യമായി അറിയുന്നത് 2017 ജൂണിലാണ് പാലാ അതിരൂപതയിലെ ഫാദർ ജോസഫ് തടത്തിലിനോട് (പ്രോസിക്യൂഷൻ ഭാഗം പതിനാലാം

സാക്ഷി) പരാതിക്കാരി ബിഷപ്പിനെതിരെ പരാതി പറയുകയായിരുന്നു. അപ്പോഴും പീഡനമോ ബലാത്സംഗ കാര്യമോ പറഞ്ഞിരുന്നില്ല. വൈദികനാകട്ടെ പരാതിക്കാരിക്ക് പാലാ ബിഷപ്പിനെ നേരിൽ കാണാൻ അവസരം ഒരുക്കുകയും ചെയ്തു. ഫാദർ ജോസഫ് തടത്തിൽ കോടതിയിൽ നല്കിയ മൊഴിയിൽ പരാതിക്കാരി തന്നോട് ബിഷപ്പിനെതിരെ പീഡന പരാതി പറഞ്ഞിരുന്നില്ല എന്നും താനത് മാധ്യമങ്ങളിൽ നിന്ന് (2018) അറിയുകയായിരുന്നു എന്നുമാണ്. (വിധിന്യായത്തിലെ ഖണ്ഡിക 179 പേജ് 102). പാലാ ബിഷപ്പിനെ പ്രോസിക്യൂഷൻ സാക്ഷിയാക്കിയിരുന്നില്ല.

**മെഡിക്കൽ സർട്ടിഫിക്കറ്റിലെ തിരുത്തൽ**

കോട്ടയം മെഡിക്കൽ കോളേജ് ഡോക്ടറായിരുന്ന പ്രോസിക്യൂഷൻ ഭാഗം ഇരുപത്തി ഒന്നാം സാക്ഷിയാണ് 2018 ജൂൺ 29-ന് പരാതിക്കാരിയുടെ വൈദ്യ പരിശോധന നടത്തി റിപ്പോർട്ട് നല്കിയിരുന്നത്. (എക്സിബിറ്റ് പി 55) നാല് വർഷത്തിനിടയിൽ 13 തവണ തന്നെ ബിഷപ്പ് ലൈംഗികമായി പീഡിപ്പിച്ചു എന്ന് പരാതിക്കാരി ഡോക്ടറോട് പറഞ്ഞിരുന്നു, എങ്കിലും പെനൈൽ തുളഞ്ഞുകയറ്റം (penile penetration) നടന്നതായി ഡോക്ടറോട് പറഞ്ഞിരുന്നില്ല. (വിധിന്യായത്തിലെ ഖണ്ഡിക 259 പേജ് 151). ഇവിടെ ഏറ്റവും പ്രധാനപ്പെട്ട സംഗതി പരാതിക്കാരി ഡോക്ടറോട് പറഞ്ഞ ചില കാര്യങ്ങൾ കോടതിയിൽ ഹാജരാക്കപ്പെട്ട മെഡിക്കൽ റിപ്പോർട്ടിൽ വെട്ടി തിരുത്തപ്പെട്ട നിലയിലായിരുന്നു എന്നതാണ്. വെട്ടി തിരുത്തിയ ഭാഗത്ത് ഡോക്ടറുടെ ഒപ്പ് ഉണ്ടായിരുന്നില്ല.

ഡോക്ടറുടെ സാക്ഷി വിസ്താരം കഴിഞ്ഞ് പ്രതിഭാഗം വൈദ്യപരിശോധന റിപ്പോർട്ടിന്റെ കാർബൺ പകർപ്പ് കോടതിയിൽ വരുത്തി പരിശോധനയ്ക്ക് വിധേയമാക്കി. ഡോക്ടർ എഴുതിയ ഭാഗങ്ങളൊന്നും തന്നെ വെട്ടി തിരുത്തപ്പെട്ടതായി കാണാനായില്ല. ഇതിൽ നിന്ന് ഒരു കാര്യം വ്യക്തമായി, വൈദ്യപരിശോധന റിപ്പോർട്ടിലെ വെട്ടിതിരുത്തൽ പിന്നീടെപ്പഴോ വരുത്തിയതാണ്. (വിധിന്യായത്തിലെ ഖണ്ഡിക 264 പേജ് 153). No history of penetrative sex according to the victim എന്ന ഭാഗത്തിനാണ് വെട്ടു തിരുത്തലുകൾ ഉണ്ടായത്. പ്രോസിക്യൂഷൻ ഭാഗം മുപ്പത്തി ഒൻപതാം സാക്ഷി (അന്വേഷണ ഉദ്യോഗസ്ഥൻ) താൻ വൈദ്യ പരിശോധന റിപ്പോർട്ടിന്റെ കാർബൺ പകർപ്പ് പരിശോധിച്ചിട്ടില്ല എന്ന മൊഴിയാണ് നല്കിയത്. വെട്ടി തിരുത്തൽ വന്നതിനെക്കുറിച്ച് അന്വേഷണം നടത്തിയിരുന്നില്ല എന്നും സാക്ഷി പറഞ്ഞു വെട്ടി തിരുത്തപ്പെട്ട ഭാഗം കേസിനെ സംബന്ധിച്ചടത്തോളം പ്രധാന ഘടകമാണെന്നും അത് പരാതിക്കാരിയുടെ മൊഴിയുടെ വിശ്വാസ്യതയെ ബാധിക്കുന്നതാണെന്നും അന്വേഷണ ഉദ്യോഗസ്ഥൻ മൊഴി നല്കിയിട്ടുണ്ട്, (വിധിന്യായത്തിലെ ഖണ്ഡിക 265 പേജ് 154).

ഇക്കഴിഞ്ഞ ഡിസംബർ 15-ന് സുപ്രീംകോടതി വിധി പറഞ്ഞ കേസിൽ (ജസ്റ്റീസ് സ്വാൻറ്റനർ കുമാറിന്റെയും ജി. സുധ മിശ്രയുടെയും വിധി) penetration തെളിയിക്കാനായില്ലെങ്കിലും ബലാത്സംഗ കുറ്റം നിലനില്ക്കുമെന്ന് പറഞ്ഞിരുന്നു. ബിഷപ്പ് ഫ്രാങ്കോ മുളയ്ക്കൽ കേസിൽ പാതിക്കാരിയോ മുഖ്യ സാക്ഷികളോ ബലാത്സംഗം നടന്നതായി അവർ നല്കിയ മൊഴികളിലൊന്നും പറഞ്ഞിരുന്നില്ല എന്നാണ് കോട്ടയം സെഷൻസ് കോടതി നിഗമനവും വിധിയും.

ബലാത്സംഗ കേസുകളിലെ (കൂട്ട ബലാത്സംഗം ഒഴികെ) പ്രധാന സാക്ഷി ദൈവമാണെന്നാണ് വെയ്പ്പ്. ദൈവത്തിന്റെ മാലാഖമാർ വിശ്വാസയോഗ്യമല്ലാത്ത മൊഴിയാണ് നല്കിയിരിക്കുന്നതെന്നാണ് കോടതി പറയുന്നത്. പ്രഥമ വിവര മൊഴി നല്കിയപ്പോൾ അത് രേഖപ്പെടുത്തിയ വനിതാ പോലീസുദ്യോഗസ്ഥയെ സംശയമായിരുന്നു അതിനാലാണ് ബലാത്സംഗ കാര്യം പറയാതിരുന്നതെന്ന് പറയുന്ന പരാതിക്കാരി പിന്നീട് മജിസ്ട്രേറ്റിനു മുൻപിൽ ക്രിമിനൽ നടപടി നിയമത്തിലെ വകുപ്പ് 164 പ്രകാരം രഹസ്യ മൊഴി നല്കിയപ്പോഴും ബലാത്സംഗ കാര്യം പറഞ്ഞിരുന്നില്ല. 164 പ്രകാരമുള്ള മൊഴി രേഖപ്പെടുത്തുന്നത് രഹസ്യമായിട്ടാണ് (In Camera proceedings) കോടതിയിലപ്പോൾ മജിസ്ട്രേട്ടും പരാതിക്കാരിയും പ്രോസിക്യൂട്ടറും പ്രതിഭാഗം അഭിഭാഷകനും മാത്രമേ ഉണ്ടാവൂ എന്നിരിക്കെ പരാതിക്കാരി ബലാത്സംഗ കാര്യം മജിസ്ട്രേറ്റിനു മുന്നിലും പറയാതിരുന്നത് അത്ഭുതകരമാണ്.

ചുരുക്കത്തിൽ പ്രോസിക്യൂഷന്റെ വീഴ്ചകളെക്കാൾ പരാതിക്കാരിയുടെയും സാക്ഷികളായ സഹ കന്യാസ്ത്രീമാരുടെയും വിശ്വാസ യോഗ്യമല്ലാത്ത മൊഴികളും നടപടികളുമാണ് ബിഷപ്പ് ഫ്രാങ്കോ കേസിലെ വിധിക്കാധാരമായത്. കന്യാസ്ത്രീകൾ കോടതിയിൽ കള്ളം പറഞ്ഞു എന്ന വ്യാഖ്യാനമില്ല. മറിച്ച് അവർ പറഞ്ഞത് സത്യമാണെന്ന് വിശ്വസിക്കാനാവുന്നില്ലെന്നാണ് വിലയിരുത്തൽ. അതിന് അവരുടെ മൊഴി തന്നെ സാക്ഷ്യം.

ജനാധിപത്യ സംവിധാനത്തിൽ കോടതികൾക്ക് പ്രധാന സ്ഥാനമാണുള്ളത്. കോടതിവിധികൾ വിലയിരുത്തപ്പെടേണ്ടവയും വിമർശന വിധേയമാക്കേണ്ടവയുമാണ്. അഭിപ്രായ സ്വാതന്ത്ര്യം മൗലിക അവകാശമായ രാജ്യത്ത് കോടതി വിധി വിമർശിക്കപ്പെടുക സ്വാഭാവികം. എന്നിരുന്നാലും നീതിന്യായ സംവിധാനത്തിൽ ജനങ്ങൾക്കുള്ള വിശ്വാസം നഷ്ടപ്പെടുത്തുന്ന അതിരു കടന്ന വിധി വ്യാഖ്യാനങ്ങൾ വരുന്നത് നന്നല്ല. കുറ്റാന്വേഷണത്തിന് ചുക്കാൻ പിടിച്ച ജില്ലാ പോലീസ് മേധാവി വിചാരണ കോടതി വിധിക്കെതിരെ പരസ്യ നിലപാടുമായി മാധ്യമങ്ങൾക്കുമുന്നിലെത്തുന്നത് കോടതി അലക്ഷ്യമാണോ അല്ലയോ എന്നതല്ല വിഷയം. മറിച്ച് അത് കോടതിയെയും നീതിന്യായ സംവിധാനത്തെയും മാധ്യമ വിചാരണക്കിടയാക്കിയോ എന്നും ഉദ്യോഗസ്ഥന്റെ പരസ്യ പ്രതികരണം ജനങ്ങളുടെയിടയിൽ കോടതി വിധിയെപ്പറ്റി സംശയം ജനിപ്പിക്കുക ഉണ്ടായോ എന്നതുമാണ്. കോടതിവിധി വിമർശന വിധേയമാക്കുമ്പോൾ അത് ന്യായമായിരിക്കണമെന്ന ലോർഡ് ഡെന്നിംഗ്സിന്റെ വാക്കുകൾ ഇവിടെ പ്രസക്തമാകുന്നു. ന്യായാധിപന്മാർക്ക് അവർ വഹിക്കുന്ന പദവി കാരണം വിമർശനങ്ങൾക്ക് പരസ്യ മറുപടി നല്കാനാവില്ല. ഫലത്തിൽ ഒരു ഭാഗത്തു നിന്നു മാത്രമുള്ള അടിയാവും കേടതിക്കെതിരെയുള്ള വിമർശന ശരങ്ങൾ. ബിഷപ്പ് ഫ്രാങ്കോ മുളയ്ക്കലിനെ കുറ്റ വിമുക്തനാക്കികൊണ്ടുള്ള കോട്ടയം സെഷൻസ് കോടതി വിധിയുടെ കാര്യത്തിലും ഇക്കാര്യങ്ങൾ ബാധകമാണ്. എത്ര കാലം കടന്നു പോയാലും ഈ വിധിയെക്കുറിച്ചുള്ള കോലാഹലങ്ങൾ സമൂഹത്തിൽ പ്രതിധ്വനിച്ചു കൊണ്ടേയിരിക്കും എന്നുറപ്പിക്കാം.




**മലങ്കര കത്തോലിക്കാ സഭയുടെ ജീവകാരുണ്യ ശുശ്രൂഷകൾക്ക് മതനിരപേക്ഷ മുഖം: എൻ. കെ.**

# നിരാലംബർക്കായി അമ്മ വീട് അഞ്ചലിൽ തുറന്നു



അഞ്ചൽ: മലങ്കര കത്തോലിക്കാ സഭയുടെ ജീവകാരുണ്യ ശുശ്രൂഷകൾക്ക് മതനിരപേക്ഷ മുഖമാണുള്ളതെന്ന് എൻ. കെ. പ്രേമചന്ദ്രൻ എം. പി. സഭയുടെ തിരുവനന്തപുരം മേജർ അതിരൂപതയുടെ കീഴിൽ മേജർ ആർച്ചുബിഷപ്സ് ചാരിറ്റി പ്രോഗ്രാമിൽ അഞ്ചൽ മാർ ഗ്രിഗോറിയോസ് ക്യാമ്പസിൽ സെന്റ് മേരീസ് ദൈവാലയ ത്തോട് ചേർന്ന് പുതിയതായി പണി കഴിപ്പിച്ച അമ്മ വീടിന്റ ഉൽഘാടനം നിർവ്വഹിക്കുകയായിരുന്നു എം. പി. കർദിനാൾ മാർ ബസേലിയോസ് ക്ലീമിസ് കാതോലിക്കാ ബാവായുടെ അധ്യക്ഷതയിൽ ചേർന്ന പൊതു സമ്മേളനത്തിൽ പി.എസ്. സുപാൽ എം.എൽ.എ, ജില്ലാ

പഞ്ചായത്ത് പ്രസിഡന്റ് അഡ്വ. സാം. കെ. ഡാനിയേൽ, മേജർ അതിരൂപതാ പാസ്റ്ററൽ കൗൺസിൽ സെക്രട്ടറി മുൻ ഡി.ജി.പി. ജേക്കബ് പുന്നൂസ്, അഞ്ചൽ പഞ്ചായത്ത് പ്രസിഡന്റ് എസ്. ബൈജു, ബ്ലോക്ക് പഞ്ചായത്തംഗം സക്കീർ ഹുസൈൻ, അഞ്ചൽ വൈദിക ജില്ലാ വികാരി ഫാ. ബോവസ് മാത്യു എന്നിവർ പ്രസംഗിച്ചു. ചടങ്ങിൽ വികാരി ജനറൽമാരായ മാത്യു മനക്കരക്കാവിൽ കോറെപ്പിസ് കോപ്പാ, മോൺ. വർക്കി ആറ്റുപുറത്ത്, അലയമൺ പഞ്ചായത്ത് പ്രസിഡന്റ് അസീനാ മനാഫ്, വൈസ് പ്രസിഡന്റ് ജി. പ്രമോദ്, സെന്റ് ജോൺസ് കോളേജ് പ്രിൻസിപ്പൽ ഫാ. ജോൺസൺ പുതുവേലിൽ, പ്രൊവിൻഷ്യൽ സുപ്പീരിയർ സിസ്റ്റർ അഞ്ജലി തെരേസ്, ജയിംസ് പാറവിള കോറെപ്പിസ് കോപ്പാ, തോമസ് ടി. വർഗീസ് കോറെപ്പിസ്കോപ്പാ, റവ. ഫാ. റൊമാൻസ് ആന്റണി, ഡോ. കെ. വി. തോമസ്കുട്ടി, അഡ്വ. സൈമൺ അലക്സ്, ഏരൂർ സുബാഷ്, ബിന്ദു തിലക്, ജി. സുരേന്ദ്രൻ, വി. വൈ. വർഗ്ഗീസ്, സേതുനാഥ് എന്നിവർ സംബന്ധിച്ചു.

മാർ ബസേലിയോസ് ക്ലീമിസ് കാതോലിക്കാ ബാവായുടെ നാമ ഹേതുക തിരുനാളിനോടനുബന്ധിച്ച് എല്ലാ വർഷവും ആവിഷ്ക്കരിക്കുന്ന ജീവകാരുണ്യ പദ്ധതികളിൽ പതിമൂന്നാമത്തേതാണ് അമ്മ വീട്. നിരാലംബരും നിർധനരുമായ സ്ത്രീകളുടെ പുനരധിവാസത്തിനാണ് അമ്മവീട് പണികഴിപ്പിച്ചിരിക്കുന്നത്. നേരത്തെ അമ്മ വീടിന്റെ ആശിർവാദം കർദിനാൾ ബസേലിയോസ് ക്ലീമിസ് കാതോലിക്കാ ബാവാ നിർവ്വഹിച്ചു.





# സി. ഡോ. ആർദ്ര SIC
## ബഥനി സന്യാസിനി സമൂഹം സുപ്പീരിയർ ജനറൽ

ബഥനി സന്യാസിനി സമൂഹത്തിന്റെ 12-ാമത് ജനറൽ സിനാക്സിസ് കോട്ടയത്ത് സമൂഹത്തിന്റെ ജനറലേറ്റ് കൂടി തിരുവനന്തപുരം പ്രൊവിൻസിലെ അംഗമായ സി. ഡോ. ആർദ്ര SIC -യെ അടുത്ത 6 വർഷത്തേയ്ക്കുള്ള സമൂഹത്തിന്റെ സുപ്പീരിയർ ജനറൽ ആയി തിരഞ്ഞെടുത്തു. സി. ലില്ലി ജോസ് (തിരുവല്ല), സി. കുസുമം (ബത്തേരി), സി. രാജിത (പത്തനംതിട്ട), സി. ചൈതന്യ (മൂവാറ്റുപുഴ) എന്നിവർ കൗൺസിലർ ജനറലും ആണ്.



സുപ്പീരിയർ ജനറൽ ആയി തിരഞ്ഞെടുക്കപ്പെട്ട സി. ആർദ്ര റോമിലെ പൊന്തിഫിക്കൽ ഓറിയന്റൽ ഇൻസ്റ്റിട്യൂറ്റിൽ നിന്നും ദൈവശാസ്ത്രത്തിൽ ഡോക്ടറേറ്റ് നേടിയിട്ടുണ്ട്. നേരത്തെ ബഥനി തിരുവനന്തപുരം പ്രൊവിൻസിന്റെ പ്രൊവിൻഷ്യൽ സുപ്പൂരിയർ, സഭാ ആസ്ഥാനമായ പട്ടം കാതോലിക്കേറ്റ് സെന്ററിന്റെ ഓഫീസ് സെക്രട്ടറി, ദൈവവിളിക്കായുള്ള സിനഡൽ കമ്മീഷൻ സെക്രട്ടറി എന്നീ ചുമതലകൾ വഹിച്ചിട്ടുണ്ട്. ഇപ്പോൾ തിരുവനന്തപുരം മലങ്കര മേജർ സെമിനാരിയിൽ വിസിറ്റിംഗ് പ്രൊഫസറും കേരള തിയോളജിക്കൽ അസോസിയേഷന്റെ വൈസ് പ്രസിഡന്റുമാണ്.



മൈലപ്ര ചരിവുപറമ്പിൽ അലൻ പീറ്റർ സാൻഡ്ര അലൻ ദമ്പതികളുടെ ആദ്യജാത ഗബ്രിയേല സെലീന അലൻ 2021 ഡിസംബർ 29-ന് മൈലപ്ര തിരുഹൃദയ ദൈവാലയത്തിൽ വച്ച് മോറാൻ മോർ ബസേലിയോസ് കർദ്ദിനാൾ ക്ലീമിസ് കാതോലിക്കാ ബാവായിൽ നിന്ന് വിശുദ്ധ മാമോദീസാ കൈക്കൊണ്ടപ്പോൾ.



# പ്രപഞ്ചരഹസ്യം തേടിയിറങ്ങിയ ഭീമൻ ടെലിസ്കോപ്പിനു പിന്നിൽ മലയാളി സാന്നിധ്യം!

**ഡോ. ജോർജ് എം. കാക്കനാട്**

ഹ്യൂസ്റ്റൺ: ലോകം ഉറ്റു നോക്കിയ ഏറ്റവും വലിയ ടെലിസ്കോപ്പിന്റെ വിക്ഷേപവിജയത്തിനു പിന്നിൽ മലയാളിസാന്നിധ്യം. ഹ്യൂസ്റ്റൺ സ്വദേശികളായ ജോൺ എബ്രഹാം, റിജോയി ജോർജ് കാക്കനാട് എന്നീ മലയാളി യുവാക്കളാണ് നാസയുടെ ഈ പദ്ധതിക്ക് പിന്നിൽ കഴിഞ്ഞ എട്ടുവർഷമായി പ്രവർത്തിച്ചത്. ഇരുവരും സുഹൃത്തുക്കളാണ്. ഇന്റഗ്രേഷൻ ആൻഡ് സിസ്റ്റ് എൻജിനിയിറിങ്ങ് വിഭാഗത്തിലാണ് ജോൺ എബ്രഹാം പ്രവർത്തിച്ചിരുന്നത്. ജോർജ് തെക്കേടത്തും നാൻസി ജോർജുമാണ് മാതാപിതാക്കൾ. അമേരിക്കയിലെ ഹൂസ്റ്റൺ മലങ്കര കത്തോലിക്കാ ഇടവകാംഗങ്ങളായ ഡോ. ജോർജ് എം. കാക്കനാട്-സാലി ജോർജ് കാക്കനാട് ദമ്പതികളുടെ പുത്രനാണ് റിജോയി. ഐടി എൻജിനീയറായ റിജോയി ജയിംസ് വെബ് സ്പേസ് ടെലിസ്കോപ്പിന്റെ ടെസ്റ്റ് എൻജീയറായിരുന്നു.

ലോകത്തിലെ ഏറ്റവും വലിയ ബഹിരാകാശ ടെലിസ്കോപ്പാണ് ജെയിംസ് വെബ് ടെലിസ് കോപ്. ആരിയാനെ 5 റോക്കറ്റാണ് ഇത് ബഹിരാകാശത്ത് എത്തിച്ചത്. യൂറോപ്യൻ സ്പേസ് ഏജൻസിയുടെ ഫ്രഞ്ച് ഗയാന കേന്ദ്രത്തിൽനിന്നായിരുന്നു വിക്ഷേപണം. ഭ്രമണപഥത്തിലെത്താൻ ഒരു മാസമെടുക്കും. സാങ്കേതിക തടസ്സങ്ങൾ കാരണം നിരവധി കാലതാമസങ്ങൾക്ക് ശേഷമാണ് വിക്ഷേപണം നടത്തിയത്. ഹ്യൂസ്റ്റണിൽ ആരംഭിച്ച പദ്ധതി പിന്നീട് കാലിഫോർണിയയിലേക്കും മാറ്റുകയായിരുന്നു. ഭൂമിയിൽ നിന്ന് 1.5 ദശലക്ഷം കിലോമീറ്റർ (930,000 മൈൽ) അകെലയാണ് ഇതിന്റെ ഭ്രമണപഥം. ഫ്രഞ്ച് ഗയാനയിലെ കൂറൗ ബഹിരാകാശ കേന്ദ്രത്തിൽ നിന്ന് വിക്ഷേപിച്ച ടെലിസ്കോപ്പ് അതിന്റെ വിദൂര ലക്ഷ്യസ്ഥാനത്ത് എത്താൻ ഒരു മാസമെടുക്കുമെന്ന് പ്രതീക്ഷിക്കുന്നു. നമ്മുടെ സൗരയൂഥത്തിനപ്പുറമുള്ള പ്രപഞ്ചത്തിന്റെയും ഭൂമിയെപ്പോലെയുള്ള ഗ്രഹങ്ങളുടെയും ഉത്ഭവത്തെക്കുറിച്ച് കൂടുതൽ മനസ്സിലാക്കാൻ ശാസ്ത്രജ്ഞരെ സഹായിക്കുന്ന പുതിയ സൂചനകൾ ഇത് തിരികെ നൽകുമെന്ന് പ്രതീക്ഷിക്കുന്നു. ഏകദേശം 14 ബില്യൺ വർഷങ്ങൾക്ക് മുമ്പ് പ്രപഞ്ചം അതിന്റെ ജനനത്തോട് അടുത്ത് എങ്ങനെയായിരുന്നുവെന്ന് മനുഷ്യർക്ക് കാണിക്കാൻ ഇതിനു കഴിയുമെന്നാണ് കരുതുന്നത്.

വലിപ്പത്തിലും സങ്കീർണ്ണതയിലും ഈ ദൂരദർശിനി സമാനതകളില്ലാത്തതാണെന്ന് ഇതിനു പിന്നിലുണ്ടായിരുന്ന റിജോയിയും ജോണും പറയുന്നു. അതിന്റെ കണ്ണാടിക്ക് 6.5 മീറ്റർ (21 അടി) വ്യാസമുണ്ട്. ഹബിളിന്റെ കണ്ണാടിയുടെ മൂന്നിരട്ടി വലിപ്പമുണ്ട് - ഇത് 18 ഷഡ്ഭുജാകൃതിയിലുള്ള ഭാഗങ്ങൾ കൊണ്ട് നിർമ്മിച്ചതാണ്. ഇത് വളരെ വലുതാണ്, റോക്കറ്റിലേക്ക് ഘടിപ്പിക്കാൻ അത് മടക്കിവെക്കേണ്ടി വന്നു. ടെലിസ്കോപ്പിന്റെ കണ്ണാടികളുമായുള്ള കണികകളിൽ നിന്നോ മനുഷ്യ ശ്വാസത്തിൽ നിന്നോ ഉള്ള സമ്പർക്കം പരിമിതപ്പെടുത്താൻ നാസ ലേസർ ഗൈഡഡ് ഏർപ്പെടുത്തിയിരുന്നു.

ഭ്രമണപഥത്തിൽ എത്തിക്കഴിഞ്ഞാൽ, കണ്ണാടിയും ടെന്നീസ് കോർട്ടിന്റെ വലിപ്പമുള്ള സൂര്യകവചവും പൂർണ്ണമായും വിന്യസിക്കുക എന്നതാണ് വെല്ലുവിളി. ഭയപ്പെടുത്തുന്ന സങ്കീർണ്ണമായ പ്രക്രിയയ്ക്ക് രണ്ടാഴ്ച എടുക്കും. ഭൂമിയിൽ നിന്ന് 600 കിലോമീറ്റർ ഉയരത്തിലുള്ള ഹബിളിനേക്കാൾ വളരെ ദൂരെയായിരിക്കും ഇതിന്റെ ഭ്രമണപഥം. വെബ്ബിന്റെ ഭ്രമണപഥത്തിന്റെ സ്ഥാനത്തെ ലാഗ്രാഞ്ച് 2 പോയിന്റ് എന്ന് വിളിക്കുന്നു, ഇത് ഭൂമിയെയും സൂര്യനെയും ചന്ദ്രനെയും അതിന്റെ സൂര്യകവചത്തിന്റെ ഒരേ വശത്ത് നിർത്തും. ജൂണിൽ വെബ് ഔദ്യോഗികമായി സേവനത്തിൽ പ്രവേശിക്കുമെന്ന് പ്രതീക്ഷിക്കുന്നു.




# സഭാപിതാക്കന്മാർ

## ഫാ. സിൽവെസ്റ്റർ കാഞ്ഞിരമുകളിൽ, ഒ.ഐ.സി.

**ഫാ. ഫിലിപ്പ് ചെമ്പകശ്ശേരി**

റവ. ഫാദർ സിൽവസ്റ്റർ കാഞ്ഞിരമുകളിലിന്റെ തൂലികയിൽ നിന്ന് രൂപപ്പെട്ട ഈടുറ്റ ഗ്രന്ഥമാണ് **സഭാപിതാക്കൻമാർ**. അത്യഭിവന്ദ്യ കർദ്ദിനാൾ ക്ലീമീസ് കാതോലിക്കാ ബാവയുടെ അവതാരികയോടും ഫാദർ ഡോക്ടർ മത്തായി കടവിൽ ഒ.ഐ.സി.യുടെ ആശംസയോടും കൂടെ പ്രസിദ്ധീകരിച്ചിരിക്കുന്ന ഈ ഗ്രന്ഥം സഭയുടെ ആധികാരിക പാരമ്പര്യത്തിന് അടിസ്ഥാനമിട്ട ആദ്യകാല പിതാക്കന്മാരെപ്പറ്റിയുള്ള ഒരു സംഷിപ്ത പഠനമാണ്. “സഭയുടെ ആദ്യകാല ഉറവിടങ്ങളിലേക്ക് കടന്ന് അവിടെ നിന്ന് ചൈതന്യം സ്വീകരിക്കുവാ”നുള്ള വത്തിക്കാൻ കൗൺസിലിന്റെ ആഹ്വാനമാണ് ഗ്രന്ഥരചനയ്ക്ക് ഉത്തേജകമായി ഭവിച്ചതെന്ന് ഗ്രന്ഥകാരൻ മുഖവുരയിൽ പറഞ്ഞിട്ടുണ്ട്. സഭയെപ്പറ്റിയുള്ള ശരിയായ ദർശനമാണ് ഗ്രന്ഥകാരന്റെ വഴികാട്ടിയെന്ന് ഇവിടെ വ്യക്തമാണ്. ഭൂതകാലത്തിൽ അടിയുറച്ച് വർത്തമാനകാലത്തിന്റെ സവിശേഷതകൾ ഉൾക്കൊണ്ട് ഭാവിയിലേക്ക് പുരോഗമിക്കുന്ന തീർത്ഥാടക സഭയ്ക്ക് സഭാപിതാക്കന്മാരെ കൂട്ടുപിടിക്കാതെ മുന്നേറാനാകുകയില്ല. ഇന്ന് നാം ജീവിക്കുന്ന വിശ്വാസത്തിന്റെയും ദൈവശാസ്ത്രത്തിന്റെയും വഴിമനസ്സിലാക്കാതെ ഇന്ന് ഉറപ്പുള്ള ചുവടുകൾ വച്ച് നിൽക്കാനോ ഭാവിയിലേയ്ക്ക് പ്രയാണം ചെയ്യാനോ സാധിക്കുകയില്ല. ഇവിടെയാണ് സഭാ പിതാക്കന്മാരുടെ പ്രാധാന്യം നമുക്കു വ്യക്തമാക്കുന്നത്.

160 പേജുകളുള്ള ഈ ഗ്രന്ഥത്തിൽ ഗ്രീക്ക, ലത്തീൻ, സുറിയാനി സഭയിലെ എതാണ്ട് എല്ലാ പിതാക്കന്മാരെയും പറ്റിയുള്ള പഠനങ്ങൾ ചേർത്തിരിക്കുന്നു. 46 പിതാക്കന്മാരെയും ക്രിസ്തീയ സഭയുടെ രൂപീകരണ ഘട്ടത്തിലെ പ്രധാന രേഖകളെയും പഠന വിധേയമാക്കിയിട്ടുണ്ട്. ഓരോ സഭാപിതാവിന്റെയും ജീവിതം, പ്രധാന പ്രവർത്തനങ്ങൾ, രചനകൾ, ദൈവശാസ്ത്രപരമായ പ്രധാന സംഭാവനകൾ എന്നിവ സമ്യക്കായി വിവരിച്ചു പോകുന്ന ഗ്രന്ഥമാണിത്. ഒരു നല്ല റഫറൻസ് പുസ്തകമെന്ന നിലയിൽ ഉപയോഗിക്കാവുന്ന ഈ പുസ്തകം സ്വന്തമായി സൂക്ഷിക്കുന്നത് വളരെ ഉപകാര പ്രദമായിരിക്കും. ഏതൊരു ക്രൈസ്തവനും അറിഞ്ഞിരിക്കേണ്ട അടിസ്ഥാന ജ്ഞാനം ഈ പുസ്തകത്തിൽ നിന്ന് ലഭിക്കും. ദൈവശാസ്ത്രവിദ്യാർത്ഥികൾ വ്യക്തിപരമായി ഒരു കോപ്പി വാങ്ങി വായിക്കുകയും സൂക്ഷിക്കുകയും ചെയ്യുന്നത് നല്ലതാണ്. പ്രധാനപ്പെട്ട മൂന്ന് ആദ്യകാല സഭാ പാരമ്പര്യങ്ങൾക്കും (ഗ്രീക്ക്, ലത്തീൻ, സുറിയാനി) പ്രാധാന്യം കൊടുത്തിരിക്കുന്നതിനാൽ അവ തമ്മിലുള്ള ബന്ധവും വ്യത്യാസവും അവ എങ്ങനെ പരസ്പരം പൂരകമായിരിക്കുന്നുവെന്നതും മനസ്സിലാക്കാൻ ഈ ഗ്രന്ഥം സഹായകമാണ്. അതുപോലെ ക്രിസ്തീയ സഭകളുടെ ദൈവശാസ്ത്രം വളർന്നുവന്ന വഴികൾ അറിയാൻ ഈ ഗ്രന്ഥം ഏതൊരു ദൈവ ശാസ്ത്ര വിദ്യാർത്ഥിക്കും ഉപകാരപ്രദമാണ്.

പേജുകൾ അധികമില്ല, എന്നാൽ ഉള്ളടക്കത്തിൽ സാകല്യമുണ്ടുതാനും – അതാണീ ഗ്രന്ഥത്തിന്റെ സവിശേഷത. പിതാക്കൻമാരെയും അവരുടെ സംഭാവനകളെയും പറ്റി ഗ്രന്ഥകാരൻ നൽകുന്ന വിധിപ്രസ്താവനകൾ നൂറുശതമാനവും ശരിയും ശാസ്ത്രീയവുമാണ്. ഉന്നതരായ പണ്ഡിതന്മാരെ അവലംബിച്ചാണ് പുസ്തകം തയ്യാറാക്കിയിരിക്കുന്നത്. അതിനാൽ എല്ലാം വികലത കൂടാതെ വിവരിക്കാൻ ഗ്രന്ഥകർത്താവിന് കഴിഞ്ഞിട്ടുണ്ട്. ഗ്രന്ഥകാരനായ ബ.ഫാദർ സിൽവസ്റ്റർ കാഞ്ഞിരമുകളിൽ ഇതിനകം ഒരു നല്ല ഗ്രന്ഥകാരനായി അറിയപ്പെട്ടുകഴിഞ്ഞ എഴുത്തുകാരനാണ്. സഭാചരിത്രമാണ് അദ്ദേഹത്തിന്റെ ഇഷ്ടവിഷയം. ആ പാരമ്പര്യത്തിൽ, സഭാപിതാക്കന്മാരെപ്പറ്റിയുള്ള ഈ പഠനം ഒരു പുതിയ കാൽവയ്പാണ്. ഗ്രന്ഥകാരന് അഭിനന്ദനങ്ങൾ അർപ്പിക്കുന്നതോടൊപ്പം ഗ്രന്ഥത്തിന് പ്രചുരപ്രചാരം ആശംസിക്കുന്നു.

---

ബഥനി പബ്ലിക്കേഷൻസ്, കോട്ടയം, 2021
പേജ് 160; വില രൂപ. 150/ –
കോപ്പികൾക്ക്: 9847230035




# വെളിപാടിന്റെ നീർച്ചാലുകൾ
## യഹൂദ-ക്രൈസ്തവ-ഇസ്ലാമിക ദർശനങ്ങളിലൂടെ

**റവ. ഡോ. ജോൺസൺ കാക്കനാട്ട്**

വെളിപാടിന്റെ ആരംഭവും അതിന്റെ പ്രസരണവും ദൈവത്തിൽനിന്നാണ്. അതിന്റെ ഗതിയും ലക്ഷ്യവും മനുഷ്യനിലേക്ക് തിരിഞ്ഞിരിക്കുന്നു. ദൈവീകപദ്ധതിയിൽനിന്നും ഇതളഴിയുന്ന വെളിപാടിന്റെ നീർച്ചാലുകൾ മനുഷ്യനിലേക്ക് ആഴ്ന്നിറങ്ങുന്നത് രക്ഷാകരചരിത്രത്തിന്റെ പശ്ചാത്തലത്തിലാണ്. അതിരുകളില്ലാതെ, വ്യവസ്ഥകളില്ലാതെ, മനുഷ്യനെ സ്നേഹിക്കുന്ന ദൈവത്തിന്റെ അനുപമമായ ദാനമാണ് ദൈവിക വെളിപാട്. ദൈവാസ്തിത്വത്തിലും ആത്മാവിന്റെ മരണാനന്തരജീവിതത്തിലുമുള്ള വിശ്വാസം കുറഞ്ഞുവരികയോ നഷ്ടപ്പെടുകയോ ചെയ്യുന്ന ഇക്കാലത്ത് ദൈവത്തിന്റെ വെളിപ്പെടുത്തലുകളിലേക്ക് കടന്നു ചെല്ലുന്നതാണ് ഈ ഗ്രന്ഥം. നമ്മുടെ ആത്മീയ ജീവിതത്തിനും ദൈവശാസ്ത്രപരിചിന്തനത്തിനും ഈ ഗ്രന്ഥം ഉപകരിക്കുന്നതാണ്. ഒരു വിശ്വാസി അറിഞ്ഞിരിക്കേണ്ട എല്ലാ അടിസ്ഥാന വിശ്വാസങ്ങളും ചർച്ചചെയ്യുന്നുണ്ട്. “ദൈവം കരുണയുടെ വാതിൽ” എന്ന ലേഖനത്തിൽ തുടങ്ങി “സൃഷ്ടപ്രപഞ്ചം ദൈവിക പദ്ധതിയോ?” “മനുഷ്യന്റെ മാഹാത്മ്യം,” “മരണം ജീവിതാവസാനമോ?” “ദൈവം മനുഷ്യനെ വിധിക്കുമോ?” “പുനരുത്ഥാനം സാധ്യമോ?” “നരകം എന്തിനുവേണ്ടി?” “സ്വർഗ്ഗം മിഥ്യയോ യാഥാർത്ഥ്യമോ?” “പിശാച് തിന്മയുടെ രൂപമോ?” “നിന്നെപ്പോലെ നിന്റെ അയൽക്കാരനെ സ്നേഹിക്കുക,” “പരിശുദ്ധ മറിയം വാഗ്ദാനത്തിന്റെ പേടകം,” “നിത്യജീവന്റെ പാഥേയം” എന്നിങ്ങനെ പന്ത്രണ്ട് ലേഖനങ്ങളാണ് ഈഗ്രന്ഥത്തിൽ ഉൾപ്പെടുത്തിയിരിക്കുന്നത്. അബ്രഹാമീക മതങ്ങൾ എന്നു വിളിക്കപ്പെടുന്ന യഹൂദ-ക്രൈസ്തവ-ഇസ്ലാമിക മതങ്ങൾ ദൈവിക വെളിപാടിന്റെ നീർച്ചാലുകൾ കണ്ടെത്തി അത് എപ്രകാരം നിർവചിച്ചു?... യുഗാന്ത്യോന്മുഖമായ സന്ദേശങ്ങളിലൂടെ മനുഷ്യൻ അനുഭവിക്കുന്ന വിശ്വാസസംബന്ധമായ സന്ദേഹങ്ങൾക്കുള്ള ഒരു മറുപടിയാണ് ഈ ഗ്രന്ഥം.

---

*Favours Received with Thanks* **Amminiama Thomas, Pathanamthitta**









# മലങ്കരയുടെ പരിമളം

**ഫാ. ചെറിയാൻ താഴമൺ**

മലങ്കരയുടെ താപസനും ബഥനിയുടെ പ്രഥമഗുരുവും മലങ്കര പുനരൈക്യത്തിന്റെ സഹശില്പിയും തിരുവല്ല ഭദ്രാസനത്തിന്റെ പ്രഥമാദ്ധ്യക്ഷനുമായിരുന്ന അഭിവന്ദ്യ യാക്കോബ് മാർ തെയോഫിലോസ് മെത്രാപ്പോലീത്തായുടെ ഓർമ്മ ചരിത്രത്തിൽ അടയാളപ്പെടുത്തുവാനുള്ള തിരുവല്ല അതിരൂപതയുടെ മുഖ്യവികാരി ജനറാൾ ഫാ. ചെറിയാൻ താഴമണ്ണിലിന്റെ ശ്രമത്തിന്റെ ഫലമാണ് **'മലങ്കരയുടെ പരിമളം'.** താൻ ഉൾപ്പെട്ടിരുന്ന സമുദായത്തിന്റെ ജീർണ്ണാവസ്ഥയുടെ കാരണം അനുസരണത്തിന്റെയും അധികാരികളോടുള്ള വിധേയത്വത്തിന്റെയും അഭാവമാണന്ന് അറിഞ്ഞ അഭിവന്ദ്യ പിതാവ് അതിനൊരു പരിഹാരമായി അനുസരണം വ്രതമാക്കി സന്യാസത്തെ സ്വയം വരിക്കുകയും താൻ ഗുരുവായി സ്വീകരിച്ച ദൈവദാസൻ മാർ ഈവാനിയോസ് പിതാവിന് വിധേയനായി സമ്പൂർണ്ണ അനുസരണത്തിൽ ജീവിതാവസാനം വരെ ജീവിച്ചതിന്റെ പരിമളം അനുഭവവേദ്യമാക്കുന്ന ഉത്തമഗ്രന്ഥം.

ജീവിതത്തിന്റെ ഓരോ ഘട്ടത്തിലും അതുവരെ നേടിയതൊക്കെ, കണ്ടെത്തിയ സത്യത്തിനുവേണ്ടി ഉപേക്ഷിക്കുകയും സത്യത്തെ പുൽകുവാൻ പരിശ്രമിക്കുകയും അതിൽ വിജയിക്കുകയും ചെയ്ത യതിവര്യനായ മാർ തെയോഫിലോസ് പിതാവിന്റെ ദാരിദ്ര്യവ്രത നിഷ്ട വെളിവാക്കുന്ന ഗ്രന്ഥം.

കാനനമദ്ധ്യത്തിലെങ്കിലും അർദ്ധരാത്രിയിൽ വിരിയുന്ന നിശാഗന്ധിപ്പുഷ്പം വിദൂരങ്ങളിൽ നിന്നുപോലും ശലഭങ്ങളെ ആകർഷിച്ചിരുന്നതുപോലെ താപസനായി ആശ്രമത്തിലും അരമനയിലും ഏകാന്തതയിൽ കഴിഞ്ഞിരുന്നപ്പോഴും അനേകായിരങ്ങളെ തന്നിലേക്ക് ആകർഷിച്ചിരുന്ന ശ്രേഷ്ഠാചാര്യന്റെ ധന്യജീവിതം വരച്ചുകാട്ടുന്ന ഗ്രന്ഥം.

അഭിവന്ദ്യ മാർ തെയോഫിലോസ് പിതാവിനെക്കുറിച്ച് പലർ പല സന്ദർഭങ്ങളിൽ എഴുതിയിട്ടുള്ള ലേഖനങ്ങൾ നഷ്ടപ്പെട്ടുപോകാതെ ഒരുഗ്രന്ഥമായി സമാഹരിച്ചിരിക്കുന്നു; അതാണ് **മലങ്കരയുടെ പരിമളം.**

ലേഖനങ്ങൾ ഒരു പുസ്തകത്തിന്റെ ഭാഗമാകാനുള്ള ഉദ്ദേശ്യത്തിൽ എഴുതപ്പെട്ടിട്ടുള്ളവയല്ലാത്തതിനാൽ ലേഖനങ്ങൾ തമ്മിൽ ബന്ധമോ ആശയതുടർച്ചയോ കണ്ടെന്നുവരില്ല. എന്നാൽ ഇങ്ങനെ ഒരു സമാഹാരത്തിൽ അത് ക്ഷന്തവ്യമാണ്.

തിരുവല്ല അതിരൂപതയുടെയും മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെയും നവതി സ്മാരകമായി തിരുവല്ല അതിരൂപതാദ്ധ്യക്ഷൻ അഭിവന്ദ്യ തോമസ് മാർ കൂറിലോസ് പിതാവിന്റെ മെത്രാഭിഷേക രജതജൂബിലി വർഷത്തിൽ സഭയുടെ തലവനും പിതാവുമായ കർദ്ദിനാൾ മോറാൻ മോർ ബസേലിയോസ് ക്ലീമീസ് കാതോലിക്കാ ബാവായുടെ മെത്രാഭിഷേക ദ്വിദശാബ്ദി ദിനത്തിൽ ഭാരതത്തിന്റെ 75-ാം സ്വാതന്ത്ര്യദിനത്തിൽ **മലങ്കരയുടെ പരിമളം** പ്രസിദ്ധീകരിക്കപ്പെട്ടത് ദൈവപദ്ധതിയായി കാണാൻ സാധിക്കുന്നു.

മോറാൻ മോർ കർദ്ദിനാൾ ബസേലിയോസ് ക്ലീമീസ് കാതോലിക്കാ ബാവായുടെ അനുഗ്രഹാശംസ. അഭി. തോമസ് മാർ കൂറിലോസ് മെത്രാപ്പോലീത്തായുടെ അനുഗ്രഹസന്ദേശം. 370 പേജുകൾ. വില 250/- രൂപ. മേരിഗിരിയിലും ശാന്തിനിലയത്തിലും ഗ്രന്ഥം ലഭ്യമാണ്. ഗ്രന്ഥകർത്താവ് ഫാ. ചെറിയാൻ താഴമൺ. സഭാസ്നേഹികൾക്കും; ചരിത്രസ്നേഹികൾക്കും വാങ്ങിവായിക്കാനും സൂക്ഷിക്കാനും ഒരു ഉത്തമഗ്രന്ഥം.



കേരള ആരോഗ്യ സർവകലാശാല 2021 മെയ് മാസം നടത്തിയ എം ഡി അനാട്ടമി പരീക്ഷയിൽ ഒന്നാം റാങ്ക് നേടിയ ഡോ. നിതിൻ കെ. രാജു (ഗവ. മെഡിക്കൽ കോളേജ്, തിരുവനന്തപുരം). കൊല്ലം പുത്തൂർ കടകംപള്ളി കെ. ഒ. രാജുവിന്റെയും ശ്രീമതി ലാലി പിലിപ്പോസിന്റെയും മകനാണ്. ഡോ. രശ്മി ജോർജ് ഭാര്യയാണ്. മാവേലിക്കര ഭദ്രാസനത്തിൽ പുത്തൂർ ഇടവകാംഗമാണ്.







# കർമ്മോൽസവം 2022

മലങ്കര സോഷ്യൽ സർവ്വീസ് സൊസൈറ്റിയുടെ 61 -ാം വാർഷിക സമ്മേളനവും കർമ്മോൽസവവും ജനുവരി 1-ാം തീയതി എം.എസ്സ്.എസ്സ്.എസ്സിൽ വച്ചു നടത്തപ്പെട്ടു. എം.എസ്സ്.എസ്സ്.എസ്സിനോട് ചേർന്ന് അത്യഭിവന്ദ്യ കാതോലിക്കാ ബാവാ തിരുമേനിയുടെ അറുപതാം ജന്മദിനത്തോടനുബന്ധിച്ച് പണി പൂർത്തിയാക്കിയ ഷഷ്ഠിപൂർത്തി ബ്ലോക്കിന്റെ ഉദ്ഘാടനം കേരള സംസ്ഥാന മുൻ ചീഫ് സെക്രട്ടറി ശ്രീ ജോൺ മത്തായി IAS നിർവ്വഹിച്ചു. അത്യുന്നത കർദ്ദിനാൾ മോറാൻ മോർ ബസേലിയോസ് ക്ലീമിസ് കാതോലിക്കാ ബാവ കെട്ടിടം കൂദാശ ചെയ്തു. തുടർന്ന് കർമ്മോൽസവം 2022 സമ്മേളനം ഉദ്ഘാടനം ചെയ്തു. പുത്തൂർ രൂപതാധ്യക്ഷൻ അഭിവന്ദ്യ ഗീവർഗീസ് മാർ മക്കാറിയോസ് പിതാവ് ചടങ്ങിൽ സന്നിഹിതനായിരുന്നു. വട്ടിയൂർക്കാവ് നിയമസഭാഗം ശ്രീ വി. കെ. പ്രശാന്ത് ആശംസകൾ നേർന്ന് സംസാരിച്ചു. പ്രസ്തുത മീറ്റിംഗിൽ വിവിധ സാമൂഹിക കർമ്മ പദ്ധതികളുടെ ഉദ്ഘാടനവും വിവിധ കലാപരിപാടികളും നടന്നു.

RNI Licence No. 5675/1960
Registered-Postal Reg.No.KL/TV(N)284/2021-2023
Date of Publication 29- 01- 2022



Christavakahalam Monthly, FEBRUARY 2022
Annual Subscription Rs. 150/-
Single Copy Rs. 15/-

# മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ പ്രഥമ പ്രസിദ്ധീകരണം ആകർഷകമായ രൂപകല്പനയിൽ എല്ലാ കുടുംബങ്ങളിലേക്കും...

## ക്രൈസ്തവ കാഹളം




വായിക്കുക വരിക്കാരാകുക പ്രചരിപ്പിക്കുക

Published by The Director, Communication Media, Major Archdiocese of Trivandrum
Printed at St. Mary's Press, Pattom, Trivandrum-4, Ph: 0091 471 2446116, 2443374, e-mail: stmaryspresspattom@gmail.com